

# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




Vol. 07 No. 20 THE ONLINE OFFICIAL NEWS BULLETIN 2024 April 25


**SEASON OF RESURRECTION** | **ഉയിർപ്പുകാലം**

| SUNDAY | MONDAY | TUESDAY | WEDNESDAY | THURSDAY | FRIDAY | SATURDAY |
|---|---|---|---|---|---|---|
| 3rd Sunday after New Sunday ♪4 **28** |  Comme. of Mar Sabor & Mar Aproth ♪8 **29** | ♪4 **30** |  ✝ Comme. of St. James the Apostle (Son of Zebedee) Comme. Of St. Michael Sahada ♪8 **1** | ♪4 **2** |  111th Mem. of H.H. Baselios Paulose I Catholicos (Pampakuda Cheriya Palli) ♪8 **3** |  19th Mem. of Sabhakavi Sri. C.P.Chandy (Pathanamthitta Basil Dayara) ♪4 **4** |



## പ. മാത്യൂസ് തൃതിയൻ ബാവായ്ക്ക് റഷ്യൻ ഓർത്തഡോക്സ് സഭയുടെ പരമോന്നത ബഹുമതി

മോസ്കോ: പ. മാർത്തോമാ മാത്യൂസ് തൃതീയൻ ബാവായ്ക്ക് റഷ്യൻ ഓർത്തഡോക്സ് സഭയുടെ പരമോന്നത ബഹുമതിയായ "ഗ്ലോറി ആൻഡ് ഹോണർ" (I degree) നൽകി ആദരിച്ചു. മലങ്കര ഓർത്തഡോക്സ് സഭയും റഷ്യൻ ഓർത്തഡോക്സ് സഭയും തമ്മിലുള്ള ബന്ധത്തിന്റെ ശാക്തീകരണ പ്രവർത്തനങ്ങളെ പ്രകീർത്തിച്ചാണ് റഷ്യൻ സഭയുടെ തലവൻ പരിശുദ്ധ കീറിൽ പാത്രിയർക്കീസ് ഈ ബഹുമതി കാതോലിക്കാ ബാവായ്ക്ക് സമ്മാനിച്ചത്. ഓർഡർ ഓഫ് 'ഗ്ലോറി ആൻഡ് ഹോണർ' 2004-ൽ സ്ഥാപിതമായതാണ്. രാഷ്ട്രത്തലവന്മാർക്കും ശ്രദ്ധേയരായ വ്യക്തികൾക്കും അവരുടെ പ്രവർത്തനങ്ങൾ മാനിച്ച് റഷ്യൻ സഭ നൽകുന്ന ഫസ്റ്റ് ഡിഗ്രി ബഹുമതിയാണ്.



പ. മാർത്തോമാ മാത്യൂസ് തൃതീയൻ ബാവാ കർദിനാൾ മാർ ജോർജ് ആലഞ്ചേരി, മേജർ ആർച്ച് ബിഷപ്പ് മാർ റാഫേൽ തട്ടിൽ എന്നിവരെ സന്ദർശിച്ചു.



## ഫാ. ജോൺസ് ഏബ്രഹാം കോനാട്ടിന് മലങ്കര മൽപാൻ സ്ഥാനം നൽകുന്നു

കോട്ടയം: മലങ്കര ഓർത്തഡോക്സ് സഭാ മുൻ വൈദിക ട്രസ്റ്റിയും വൈദിക സെമിനാരി മുൻ പ്രിൻസിപ്പലും സുറിയാനി പണ്ഡിതനുമായ ഫാ. ഡോ. ജോൺസ് ഏബ്രഹാം കോനാട്ടിനു മലങ്കര മൽപാൻ സ്ഥാനം നൽകും. 30-നു പാമ്പാക്കുട സെന്റ് ജോൺസ് വലിയപള്ളിയിൽ പ. ബസേലിയോസ് മാർ ത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ സ്ഥാനാരോഹണം നടത്തും. ഇതിനൊപ്പം റീശ് കോറെപ്പിസ്കോപ്പാ സ്ഥാനവും നൽകി ആദരിക്കും.

'റീശ്' എന്ന സുറിയാനി വാക്കിന്റെ അർഥം തലവൻ എന്നാണ്. സഭയിൽ ആദ്യമായാണ് ഈ സ്ഥാനം നൽകുന്നത്.

പരിശുദ്ധ കാതോലിക്കാ ബാവായുടെ പ്രിൻസിപ്പൽ സെക്രട്ടറിയും സഭാ വക്താവുമാണ് ഫാ. ഡോ. ജോൺസ് ഏബ്രഹാം. മലങ്കരസഭയുടെ ആരാധനാക്രമങ്ങൾ സുറിയാനിയിൽ നിന്നു മലയാളത്തിലേക്കു തർജമ ചെയ്യുന്നതിനു നേതൃത്വം നൽകിയ പാമ്പാക്കുട മൽപാന്മാരുടെ പിൻഗാമിയാണ്.

കോട്ടയം ഓർത്തഡോക്സ് സെമിനാരി അധ്യാപകനായിരുന്ന മലങ്കര മൽപാൻ ഞാർത്താങ്കൽ കോരുത് മല്പാന്റെ മകൾ നിസി ജോൺ ആണു ഭാര്യ. മക്കൾ: ഫാ. പോൾ ജോൺ, സാമുവൽ ജോൺ. മരുമക്കൾ: നികിത പോൾ, നവോമി.



ചെങ്ങന്നൂർ പഴയ സുറിയാനി പള്ളിയിൽ കബറടങ്ങിയിരിക്കുന്ന യൂഹാനോൻ മാർ ഈവാനിയോസിന്റെ 230-ാം ഓർമ്മപ്പെരുന്നാൾ ശുശ്രൂഷകൾക്ക് ഡോ. മാത്യൂസ് മാർ തീമോത്തിയോസ് മെത്രാപ്പോലീത്താ മുഖ്യ കാർമികത്വം വഹിച്ചു.



മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ
MALANKARA ORTHODOX SYRIAN CHURCH






# എഴുത്തുകളുടെ നമ്പർ ബുക്ക്

## പ. ഗീവർഗീസ് മാർ ദീവന്നാസ്യോസ് വട്ടശ്ശേരിൽ

### പ. വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായുടെ 1925-ലെ കല്പനകളുടെ നമ്പർ ബുക്ക്.

15. ...ക്കുറിച്ചു നമുക്കു സംശയമാണെന്നും മറ്റും. 1100 ധനു. ടി തീയതി. പരുമല സിമ്മനാരി.

16. എറികാട്ടു കൊച്ചുകുഞ്ഞപ്പനു. ആവശ്യമുള്ള പകർപ്പുകൾ ഉടനെ അയക്കണമെന്നും അടുത്ത ആഴ്ചയിൽ നാം അവിടെ എത്തുന്നതാണെന്നും. 1100 ധനു 25-നു. പരുമല സിമ്മനാരി.

17. ... അവർകൾ നമ്മുടെ പേർക്കു എഴുതി അയച്ച ... കല്ലൂപ്പാറ പള്ളിക്കാർക്കു ... ള്ളതിനെക്കുറിച്ചു ആലോചിച്ചു ...ക്കുന്നു എന്നു ചെങ്ങരൂർ, വെണ്ണിക്കുളം ..., പാതിക്കാട്, മല്ലപ്പള്ളി ഈ പള്ളിക്കാർക്കു എഴുതി അയച്ചു. ...ന്റെ എഴുത്തിന്റെ ചുരുക്കം കല്യാണങ്ങൾക്കുള്ള വരുമാനം കിട്ടിക്കൊണ്ടിരുന്നതു സ്വരൂപത്തിലേക്കു ഇപ്പോൾ കിട്ടുന്നില്ലെന്നും മറ്റും. 1100 ധനു 25-നു. പരുമല.

18. നെല്ലിമൂട്ടിൽ ചാവടിയിൽ ഗീവറുഗീസു മുതലാളിക്കു. കുറച്ചു പണം തരുവാനുള്ളതു അയ്പ്പു വശം കൊടുത്തയക്കണമെന്നും മറ്റും. 1100 ധനു 25-നു. പരുമല സിമ്മനാരിയിൽ നിന്നും.

19. നെടുന്തെള്ളിൽ സ്കറിയാ കത്തനാർക്കു. മല്പാനുമായി കാണുന്നതിന് നാം തന്റെ എഴുത്തനുസരിച്ചു മകരം മൂന്നാം തീയതി പാമ്പാക്കുട ചെറിയപള്ളിയിൽ എത്തുന്നതാണെന്നും മറ്റും. 1100 ധനു 26-നു. പരുമല.

20. കുറ്റിക്കണ്ടത്തിൽ കെ. സി. അലക്സന്ത്രയോസ് കത്തനാർക്കു. വർത്തമാനങ്ങൾക്കും മറ്റും. 1100 ധനു 26. പരുമല സിമ്മനാരി.

21. പാലപ്പള്ളിൽ പൗലോസ് കത്തനാർക്കു. നെടുന്തെള്ളിൽ സ്കറിയാ കത്തനാരുടെ കത്തനുസരിച്ചു മകരം മൂന്നാം തീയതി അവിടെ ചെറിയപള്ളിയിൽ എത്തുന്നതാണെന്നും മറ്റും. 1100 ധനു 26-നു ടി സ്ഥലം.

22. തനച്ചേരിൽ മങ്ങാട്ടു ... ഗീവറുഗീസിനു. തന്റെ അപേക്ഷയിലെ താല്പര്യപ്രകാരം കുഴപ്പം കൂടാതെ പള്ളിക്കാര്യങ്ങൾ നടത്തിക്കൊണ്ടു പോകുവാൻ നിർബ്ബന്ധിച്ചു ഒരു കല്പന പള്ളിക്കാർക്കു വടക്കേടത്തു കത്തനാരുടെ പേരിൽ അയച്ചുകൊടുക്കുന്നതാണെന്നും മറ്റും. 1100 ധനു 26. ടി സ്ഥലം.

23. വടക്കേടത്തു ഗീവറുഗീസു കത്തനാർക്കു. വാഴമുട്ടത്തു പള്ളിക്കാർക്കു മുൻ നാം ഒരു കല്പന അയച്ചിരുന്നതനുസരിച്ച് പ്രവർത്തിക്കാതെ സംഗതികൾ കുഴപ്പത്തിലാണെന്നും മറ്റും മുതൽക്കെട്ടുകാരൻ അറിയിച്ചിരിക്കുന്നു എന്നും അതിനാൽ കുഴപ്പം കൂടാതെ കഴിയുന്നതിനു ശ്രമിക്കണമെന്നും മുതൽക്കെട്ടുകാരനെ കുറ്റക്കാരനെന്ന് കണ്ടാൽ മാറ്റുന്നതിന് വിരോധമില്ലെന്നും അല്ലെങ്കിൽ പള്ളിവരുമാനം മുതൽക്കെട്ടിൽ ഏല്പിച്ചു കണക്കനെക്കൊണ്ടു കണക്കെഴുതിക്കണമെന്നും മറ്റും. 1100 ധനു 28. പരുമല സിമ്മനാരിയിൽ നിന്നും.

24. ഇ. ജെ. ഫീലിപ്പോസു അവർകൾക്കു. വട്ടിപ്പണക്കേസിന്റെ അച്ചടിച്ച ജഡ്ജ്മെന്റ് കിട്ടിയില്ലെന്നും നാം അടുത്ത ബുധനാഴ്ച കോട്ടയത്തിനു പോകുന്നതാണെന്നും അപ്പോൾ ആവശ്യപ്പെട്ട പകർപ്പുകൾ എടുപ്പിച്ച് അയച്ചുകൊള്ളാമെന്നും മറ്റും. 27-5-1100. ടി സ്ഥലം.

25. എടപ്പള്ളി വലിയ രാജാവവർകൾക്ക്. കഴിഞ്ഞ മാസം 26-നു അവിടെ നിന്നും നമ്മുടെപേർക്കു അയച്ചിരുന്ന സാധനം കിട്ടി. അതനുസരിച്ചു അതിൽ വിവരിച്ചിരിക്കുന്ന എല്ലാ പള്ളിക്കാർക്കും നാം എഴുതി അയയ്ക്കുകയും അവിടുത്തെ സാധനത്തിന്റെ ഓരോ പ്രതി അവർക്ക് നാം അയച്ചുകൊടുക്കുകയും ചെയ്തിരിക്കുന്നു. അവർ ന്യായമായും വേണ്ടതുപോലെ പ്രവർത്തിക്കാതിരിക്കയില്ലെന്നാണ് നമ്മുടെ വിശ്വാസം. കല്ലൂപ്പാറ പകുതിയിലുള്ള സുറിയാനി ക്രിസ്ത്യാനികളുടെ മതസംബന്ധമായ ദിഷ്ടതികൾ തടസ്സംകൂടാതെ സ്വാതന്ത്ര്യമായി നടക്കുവാൻ തക്കവണ്ണം എടപ്പള്ളി സ്വരൂപത്തിൽ നിന്നും ചെയ്തി



ട്ടുള്ള സകല ആനുകൂല്യങ്ങൾക്കും വേണ്ടിയും നാമും നമ്മുടെ ഭരണത്തിൻകീഴിലുള്ള ക്രിസ്ത്യാനികളും അവിടുത്തോടും അവിടുത്തെ പൂർവ്വികന്മാരോടും കൃതജ്ഞതയുള്ളവരായിരിക്കുന്നതുമാണ്. എന്നു 1925-ന് കൊല്ലം 1100 ധനു 28-നു. പരുമല നിന്നും.

26. കൊല്ലമനെ അബ്രഹാം അവർകൾക്കു. പട്ടക്കാരനും ഒന്നു രണ്ടു കൈക്കാരന്മാരും കൂടി ഒരു ഹർജി കൊടുക്കണമെന്നും മറ്റും ഉതുപ്പച്ചന്റെ എഴുത്തിൽ പറഞ്ഞിരുന്ന വ്യവസ്ഥകൾ അനുസരിച്ച് ഹർജി കൊടുക്കേണ്ടത് ഏതുപ്രകാരമാണെന്നുള്ളതിന് ഒരു കത്ത്. 29-5-1100. പരുമല.

27. കെ. കെ. തോമസ് അവർകൾക്ക്. നാം താമസിയാതെ കോട്ടയത്തിനു വരുന്നുണ്ടെന്നും അപ്പോൾ കോശി വക്കീലിനെയും കുര്യച്ചനെയും കണ്ടു സംസാരിച്ചുകൊള്ളാമെന്നും മറ്റും. 29-5-1100. പരുമല സിമ്മനാരി.

28. എറികാട്ടു കൊച്ചുകുഞ്ചപ്പനു. വർത്തമാനങ്ങൾക്കും മറ്റും എഴുതി. 1100 ധനു 29-നു. പരുമല സിമ്മനാരിയിൽ നിന്നും.

29. സമരിക്കേസു സിവിൽ കേസുവരെ നിർത്തിവെയ്ക്കണമെന്നുള്ള ഉത്തരവിൻമേൽ അപ്പീൽ കൊടുക്കുന്നതിനെക്കുറിച്ചു ആവശ്യമുള്ള റിക്കാർട്ടുകളും മറ്റും അയച്ചിരിക്കുന്നു എന്നു ഇ. ജെ ഫീലിപ്പോസ് അവർകൾക്ക്. 29-5-110. പരുമല.

30. ഇ. ജെ ഉതുപ്പു അവർകൾക്ക്. കേസുകളെക്കുറിച്ചു. 1100 ധനു 29-നു. പരുമല സിമ്മനാരിയിൽ നിന്നും.

31. മാളിയേക്കൽ അബ്രഹാം അവർകൾക്ക്. പാമ്പാക്കുടയ്ക്കുള്ള യാത്രയെക്കുറിച്ചു. 1100 ധനു 30-ന് പരുമല സിമ്മനാരിയിൽ നിന്നും.

32. ജെ. പൗലോസ് അവർകൾക്ക്. മകരം 3-നു പാമ്പാക്കുട എത്തുന്നതാണ്. ടി തീയതി. ടി സ്ഥലം.

33. പാലപ്പള്ളിൽ പൗലോസു കത്തനാരവർകൾക്ക്. ടി കാര്യം. ടി തീയതി. ടി സ്ഥലം.

34. ഇ. ജെ. ഫീലിപ്പോസ് അവർകൾക്ക്. പൂതക്കുഴിയിൽ കത്തനാർ ചേപ്പാട്ടുകാരൻ കത്തനാരുവശം അയച്ച ... കിട്ടിയെന്നു. ടി തീയതി. ടി സ്ഥലം.

35. കൊച്ചുമെത്രാച്ചനു. കണ്ടനാട് മെത്രാച്ചനു കന്തീലാ കഴിക്കുന്നതിനും മറ്റു വർത്തമാനങ്ങൾക്കും. 1100 മകരം 1. പരുമല.

1100 മകരം 1-ന് പരുമല സിമ്മനാരിയിൽ നിന്നു 2 മണിക്ക് വള്ളം കയറി പിറ്റേദിവസം വെളുപ്പിനെ 8 മണിക്ക് കോട്ടയത്തു എത്തി. 9 മണിയോടുകൂടി ചാപ്പലിൽ എത്തി താമസിച്ചു. രണ്ടാം തീയതി കാലത്തു വടക്കു ചില പള്ളിക്കാരുമായും കോനാട്ടു മാത്തൻ കത്തനാരുമായും മറ്റും കണ്ടു സംസാരിച്ചു സന്ധിയാലോചനയ്ക്കായും പാലപ്പള്ളിൽ പൗലോസു കത്തനാരുടെ ഫാദറിന്റെ സുഖക്കേട് കാണുന്നതിനായും ഉച്ചയ്ക്ക് ഒരു മണിക്ക് ഇവിടെ നിന്നും കാറിൽ പാമ്പാക്കുട ചെറിയപള്ളിയിലേക്ക് പോയി. മാത്തൻ കത്തനാരും മറ്റും അവിടെ വന്ന് കാണുകയുണ്ടായി. ശനിയാഴ്ച 10 മണിയോടുകൂടി തിരിച്ചു മാർ ഏലിയാ ചാപ്പലിൽ വന്നുചേർന്നു.

36. ഇ. ജെ. ഫീലിപ്പോസ് അവർകൾക്കു. കേസിനെക്കുറിച്ചും കോനാട്ടു മല്പാനുമായി കണ്ടതിനെക്കുറിച്ചും മറ്റും. 1100 മകരം 5-നു. കോട്ടയം ചാപ്പൽ.

**മകരം 7-ാം തീയതി ഉച്ചതിരിഞ്ഞു മാർ പീലക്സിനോസ് മെത്രാപ്പോലീത്തായോടൊന്നിച്ച് പാമ്പാടി ദയറാ പള്ളിയുടെ കൂദാശയ്ക്കു അവർ വന്ന് എതിരേറ്റുകൊണ്ടുപോയി.**

**മകരം 7-ാം തീയതി പള്ളിക്കൂദാശയും കല്ലിട്ടും കഴിഞ്ഞ് എട്ടാം തീയതി ഉച്ചതിരിഞ്ഞ് 3 മണിയോടു കൂടി കോട്ടയത്തേക്കു പോന്നു. വാകത്താനം മെത്രാച്ചൻ ദയറായിൽ തന്നെ താമസിക്കുന്നു.**

38. വി. പി. ഫീലിപ്പോസു കശ്ശീശായ്ക്കു. പാമ്പാടിക്കു പോയതിനെക്കുറിച്ചും പാമ്പാക്കുടയ്ക്കു പോയതിനെക്കുറിച്ചും പത്രോസിന്റെ ദീനകാര്യവും മറ്റും. 1100 മകരം 9-നു. മാർ ഏലിയാ ചാപ്പലിൽ നിന്നും. കോട്ടയം.

39. പണിക്കരച്ചന്. പാമ്പാടിക്കു പോയതിനെക്കുറിച്ചു. വാകത്താനത്തു മെത്രാച്ചനെ കണ്ടു സംസാരിച്ച കാര്യവും മറ്റും. ടി തീയതി. ടി സ്ഥലം.

40. കൊച്ചുമെത്രാച്ചനു. പാമ്പാടിക്കു പോയതിനെക്കുറിച്ചു. വാകത്താനത്തു മെത്രാച്ചനെ കണ്ടു സംസാരിച്ച കാര്യവും മറ്റും. ടി തീയതി. ടി സ്ഥലം.

41. കറത്തനല്ലൂർ കണ്ടത്തിൽ മാത്തുള്ള കൊച്ചീപ്പൻ മാപ്പിളയ്ക്കു. ഈപ്പൻ ഈപ്പൻ അവർകളുടെ മകന്റെ കല്യാണത്തെക്കുറിച്ചു ഒരു അനുഗ്രഹ കല്പന. 1100 മകരം 10. കോട്ടയത്തു മാർ ഏലിയാ ചാപ്പലിൽ നിന്നും.

42. പാലമൂട്ടിൽ പി. ജി. കോശി അവർകൾക്ക്. ടിയാന്റെ അപ്പന്റെ മരണത്തെക്കുറിച്ച് ഒരു അനുശോചന കല്പന. 1100 മകരം 10-നു. മാർ ഏലിയാ ചാപ്പലിൽ നിന്നും.

43. അയ്പൂരു ഇയ്യാക്കുവിന്. ആവശ്യപ്പെട്ട പണം ഈ സന്ദർഭത്തിൽ അയച്ചുതരുന്നത് പ്രയാസമാണെന്നും മറ്റും. 1100 മകരം 10-നു. കോട്ടയത്തു മാർ ഏലിയാ ചാപ്പലിൽ നിന്നും.

44. ... അബ്രഹാം കത്തനാർ അവർകൾക്ക്. വർത്തമാനങ്ങൾക്കും മറ്റും. 1100 മകരം 11-നു. ഏലിയാ ചാപ്പലിൽ നിന്നും.

1100 മകരം 11-ന് ഉച്ചതിരിഞ്ഞ് മാർ ഏലിയാ ചാപ്പലിൽ നിന്നും തിരിച്ചു കുറിച്ചി പള്ളിയിലേക്കു വള്ളം കയറി വൈകിട്ട് മെത്രാച്ചൻ കൂടി ടി പള്ളിയിൽ എത്തി ഞായറാഴ്ച കുർബ്ബാന കഴിഞ്ഞശേഷം സണ്ടേസ്കൂൾ കുട്ടികളുടെ സമ്മാനദാനത്തിനുശേഷം സന്ധ്യ കഴിഞ്ഞു 9 മണിയോടു കൂടി വള്ളം കയറി തിങ്കളാഴ്ച 10 മണിയോടു കൂടി പരുമല സിമ്മനാരിയിൽ വന്നുചേർന്നു.

45. ഇ. ജെ. ഫീലിപ്പോസു അവർകൾക്കു. ഇതിനു ... കല്പനയും വക്കാലത്തു ഫാറവും കിട്ടിയെന്നും ... അറിയുന്നില്ലെന്നും കേസുകൾ ... ഇരിക്കുന്നു എന്നും മറ്റും അറിയിക്കണമെന്നും. 1100 മകരം 12-നു. പരുമല സിമ്മനാരിയിൽ നിന്നും.

46. കയ്യാലാത്തു വടക്കേടത്തു ചാക്കോ അവർകൾക്ക്. മകളുടെ കല്യാണത്തെ സംബന്ധിച്ചു ആശീർവാദ കല്പന. 1100 മകരം 15-നു. പരുമല സിമ്മനാരി.

47. പി. സി. കൊച്ചുമ്മൻ വാദ്ധ്യാർക്ക്. വർത്തമാനങ്ങൾക്ക്. ടി തീയതി. ടി സ്ഥലം.

48. പണിക്കരു ഗീവറുഗീസു റമ്പാച്ചനു. വാഴ്വിന്റെ കല്പന. 1100 മകരം 15-നു പരുമല സിമ്മനാരിയിൽ നിന്നും.

49. ചുങ്കത്ത് വറിയത് ഇയ്യു അവർകൾക്കു. പാമ്പാക്കുട വച്ചു മല്പാൻ വന്നു കണ്ട വിവരത്തെക്കുറിച്ചും ... അനുമോദിച്ചും മറ്റും. 1100 മകരം 17. പരുമല സിമ്മനാരി.

50. ചെറുവത്തൂർ ഉക്കുറു വാറുണ്ണി. പാമ്പാക്കുട വെച്ച് മല്പാൻ കണ്ട വിവരത്തെക്കുറിച്ചും വർത്തമാനങ്ങൾക്കും മറ്റും. ടി തീയതി. ടി സ്ഥലം.

51. ചീരാമ്യാലിൽ ഗീവറുഗീസു കത്തനാർക്കു. ടി സംഗതികൾക്കും മറ്റും. ടി തീയതി. ടി സ്ഥലം.

52. കൊച്ചുപറമ്പിൽ സ്കറിയാ കത്തനാർക്കു. ശീമ എഴുത്തിലെ വിവരങ്ങൾക്കും മറ്റും. 1100 മകരം 18. പരുമല.

53. സി. പി. തരകനു. ടി കാര്യം. ടി സ്ഥലം. ടി തീയതി.

54. പാലപ്പള്ളിൽ പൗലൂസ് കത്തനാർക്കു. ടി കാര്യം. ടി തീയതി. ടി സ്ഥലം.

55. ഇലഞ്ഞിക്കൽ ഫീലിപ്പോച്ചനു. കേസുകളെക്കുറിച്ചും ശീമ എഴുത്തുകളെക്കുറിച്ചും. 1100 മകരം 18. പരുമല.

56. ചാവടിയിൽ ഗീവറുഗീസു മുതലാളിക്കു. ശീമ എഴുത്തു. ടി തീയതി. ടി സ്ഥലം.

57. വടക്കേടത്തു ഗീവറുഗീസു കത്തനാർക്കു. ശീമ എഴുത്തുകളെക്കുറിച്ച്. 1100 മകരം 18. പരുമല.

58. കിഴക്കേവീട്ടിൽ ഗീവറുഗീസു മുതലാളി. ടി. സംഗതി. ടി തീയതി. ടി സ്ഥലം.

59. തോപ്പിൽ കുറിയാക്കോസു കത്തനാർക്കു. ടി. സംഗതി. ടി തീയതി. ടി സ്ഥലം.

60. പാറേട്ട് മാത്യൂസ് കത്തനാർ. ടി. സംഗതി. ടി തീയതി. ടി സ്ഥലം.

61. ചീരാമ്യാലിൽ ഗീവറുഗീസു കത്തനാർക്കു. ടി. സംഗതി. ടി തീയതി. ടി സ്ഥലം.

62. തോട്ടത്തിവീട്ടിൽ ഗീവറുഗീസു കത്തനാർക്കു. ടി. സംഗതി. ടി തീയതി. ടി സ്ഥലം.

63. തേരകത്തു ചെറിയാൻകുഞ്ഞിനു. ടി. സംഗതി. ടി തീയതി. ടി സ്ഥലം.

64. തെങ്ങുംതറയിൽ റ്റി. ജി. മാത്യുവിന്. ടി. സംഗതി. ടി തീയതി. ടി സ്ഥലം.

65. എറികാട്ടു മാത്തു ചാക്കോ. ടി. സംഗതി. ടി തീയതി. ടി സ്ഥലം.

66. ഇ. ജെ. ജോൺ വക്കീലിനു. ശീമ എഴുത്തുകളെക്കുറിച്ചും കേസുകളെക്കുറിച്ചും. ടി തീയതി. ടി സ്ഥലം.

67. പി. സി. കൊച്ചുമ്മൻ വാദ്ധ്യാർക്കു. ശീമ എഴുത്തുകളെക്കുറിച്ചും ... കൊടുത്തയച്ചു. ടി തീയതി. ടി സ്ഥലം.

68. വി. ജെ. ഇട്ടിച്ചെറിയാ അവർകൾക്ക്. എം.ഡി. സിമ്മനാരിക്കു കടം കൊടുത്തിരുന്നതിൽ കഴിഞ്ഞ ചിങ്ങത്തിലും കന്നിയിലുമായി പറ്റിയ 1000 രൂപായിക്കു രസീതു. 1100 മകരം 19. പരുമല സിമ്മനാരിയിൽ നിന്നും.

69. പി. ജേക്കബ് ഉമ്മൻ അവർകൾക്ക്. കായംകുളം പള്ളിക്കേസിനെക്കുറിച്ചു. ടി സ്ഥലം. ടി തീയതി.

70. വൈശ്യംപറമ്പിൽ കുഞ്ഞിചെറിയാൻ കോര അവർകൾക്ക്. പ്രിയനെ, അവിടെയുള്ള നമ്മുടെ കർമ്മേൽ സിമ്മനാരി സംബന്ധമായ കാര്യവിചാരത്തിന് നമ്മുടെ തുടിയൻ കുഞ്ഞിപൗലോസിനെയാണല്ലോ നാം നിയമിച്ചിരുന്നത്. എന്നാൽ ടിയാന്റെ അസൗകര്യങ്ങൾ നിമിത്തമോ ... വേണ്ടവിധത്തിൽ അന്വേഷണം നടത്തുന്നില്ലെന്നാണ് അറിയുന്നത്. അതിനാൽ അതിലേക്കായി പകരം ഈ കല്പന മൂലം തന്നെ നാം നിയമിച്ചിരിക്കുന്നതാകകൊണ്ട് ടി കർമ്മേൽ സംബന്ധമായുള്ള സകല സംഗതികളും താൻ ചുമതലപ്പെട്ട് വേണ്ടവിധത്തിൽ മേലാൽ നടത്തിച്ചുകൊള്ളണം. നമ്മുടെ തുടിയൻ കുഞ്ഞിപൗലോസ്, കരോട്ടു കുഞ്ഞിക്കോര മത്തായി മുതലായി അവിടെ നമുക്കു വേണ്ടപ്പെട്ടവരെ ഈ നമ്മുടെ കല്പന കാണിച്ചുകൊള്ളുകയും വേണം. ശേഷം കാര്യങ്ങൾക്കു പിന്നാലെ നാം കല്പന അയയ്ക്കുന്നതാണ്. എന്നു 1100 മകരം 20-നു. പരുമല സിമ്മനാരിയിൽ നിന്നും.

71. വയലിറക്കത്ത് അലക്സന്ത്രയോസ് കത്തനാർക്ക്. ഒരു ആശ്വാസ കല്പന. ടി തീയതി, ടി സ്ഥലം.

72. പി. കെ. ഇട്ടിമാത്തു അവർകൾക്ക്. വർത്തമാനങ്ങൾക്കും മറ്റും. 1100

മകരം 20-നു. പരുമല സിമ്മനാരി.

73. അസിസ്റ്റന്റ് എഞ്ചിനീയർ ജോർജ് ഫിലിപ്പ് അവർകൾക്ക്. ... എന്നുള്ള തിനെക്കുറിച്ചും മറ്റും. 1100 മകരം 20-നു. പരുമല.

74. കറുത്തനല്ലൂർ കണ്ടത്തിൽ കൊച്ചീപ്പൻ മാപ്പിളയ്ക്കു. ശീമ എഴുത്തി നെക്കുറിച്ചും മറ്റും. 1100 മകരം 21-നു. പരുമല.

75. ചേപ്പാട്ട് പള്ളിക്കാർക്കു.

പ്രിയരെ, ആ ഇടവകയിൽ ഉൾപ്പെട്ടിട്ടുള്ള നമ്മുടെ ആത്മീയ മക്കൾക്ക് അവിടെ ഒരു പള്ളി സ്ഥാപിക്കണമെന്നു ആഗ്രഹമുള്ളതായും അതിലേക്ക് അവർ ഉത്സാഹിച്ചു വരുന്നതായും നിങ്ങൾക്കെല്ലാവർക്കും അറിവുള്ളതാണ ല്ലോ. അവരുടെ ആത്മീയ ദിഷ്ടതികൾ പ്രയാസം കൂടാതെ സൗകര്യമായി നടത്തിക്കണമെന്നുള്ള ആഗ്രഹംകൊണ്ടു അതിലേക്കു അവർ ഉത്സാഹിക്കു ന്നതല്ലാതെ ... അവരുടെ ഈ ആഗ്രഹത്തിൽ നിങ്ങളെല്ലാവരും ഒരുപോലെ സന്തോഷിക്കുകയും കഴിവുള്ള സഹായമൊക്കെയും നിങ്ങൾ അവർക്കു ചെയ്തുകൊടുക്കുകയും ചെയ്യുമെന്ന് നാം പൂർണ്ണമായി വിശ്വസിക്കുന്നു. ഇതി ലേക്കുള്ള നിങ്ങളുടെ സന്തോഷത്തെ കാണിപ്പാൻവേണ്ടി അവരുടെ അപേ ക്ഷയനുസരിച്ചു അവരിൽനിന്നു ആ പള്ളിക്കു വരേണ്ടതായ സകല പള്ളിവ രുമാനങ്ങളും പുതിയ പള്ളിയുടെ പണി വകയ്ക്ക് ഉപയോഗിച്ചുകൊള്ളുവാൻ തക്കവണ്ണം നിങ്ങൾ സമ്മതിച്ചിരിക്കുന്നതായും അതനുസരിച്ച് കഴിഞ്ഞ ഞായ റാഴ്ച അവിടെവച്ചു നടത്തിയ മാമോദീസായുടെയും കല്യാണത്തിന്റെയും പള്ളിവരുമാനങ്ങൾ നിങ്ങൾ അവർക്കു കൊടുത്തതായും അറിയുന്നതിൽ നാം അത്യന്തം സന്തോഷിക്കുന്നു. മേലാലും ഈ വിധത്തിൽത്തന്നെ നിങ്ങൾ പ്രവർത്തിക്കുമെന്നും ആ വക പണം അവരിൽ നിന്നു തിരഞ്ഞെടുത്തിരിക്കു ന്നവരെ ഏല്പിച്ചുകൊള്ളുമെന്നും അങ്ങനെ ചെയ്യണമെന്നു നിങ്ങളോടു നാം ഗുണദോഷിക്കുകയും ആജ്ഞാപിക്കുകയും ചെയ്യുന്നു. ആ പള്ളിയിൽ വച്ചു നടത്തുന്ന കർമ്മങ്ങളാകയാൽ ഓരോ കല്യാണത്തിനും പത്തു ചക്രം വീതവും മാമോദീസായ്ക്കു നാലു ചക്രം വീതവും ശവമടക്കിനു നാലു ചക്രം വീതവും നടവഴക്കമായും കല്ലറക്കാണമായും വെപ്പിച്ചുകൊണ്ട് അത് ആ പള്ളിവരുമാ നത്തിൽ ചേർത്തു കണക്കെഴുതിപ്പിച്ചുകൊള്ളുകയും വേണം. ശേഷം കാര്യ ങ്ങൾക്കു പിന്നാലെ നാം കല്പന അയയ്ക്കുന്നതാണ്. എന്നു 1100 മകരം 25 -നു പരുമല.

76. ചെറുവത്തൂർ കുറിയാക്കോസു കത്തനാർക്കു. ശീമ എഴുത്തുകളെക്കു റിച്ചും മറ്റും. 1100 മകരം 27. പരുമല.

77. പി. വി. തൊമ്മൻ മാസ്റ്റർക്കു. വർത്തമാനങ്ങൾക്കും മറ്റും. 1100 മകരം 27-നു. പരുമല സിമ്മനാരി.

78. കോനാട്ട് മാക്കിയിൽ അബ്രഹാം കത്തനാർക്കു. വർത്തമാനങ്ങൾക്കും മറ്റും. 1100 മകരം 27. പരുമല.

79. നാരകത്തു പൗലോസു കത്തനാർക്കു. ടി സംഗതി. ടി സ്ഥലം. ടി തീയതി.

80. കോനാട്ടു മാത്തൻ കത്തനാർക്കു. രാജിയെക്കുറിച്ചു. 1100 മകരം 27. പരുമല സിമ്മനാരി.

81. തയ്യിൽ മാത്തച്ചനു. രണ്ടു എഴുത്തുകൾ കീവർച്ചനു അയച്ചതു ടൈപ്പ് ചെയ്യിച്ചു അയച്ചുതരണമെന്നു. ടി തീയതി. ടി സ്ഥലം.

82. പാലപ്പള്ളിൽ പൗലോസ് കത്തനാർക്കു. വർത്തമാനങ്ങൾക്കും മറ്റും. 1100 മകരം 27. പരുമല.

83. മാരേട്ട് അബ്രഹാം കത്തനാർക്കു. താൻ അയച്ച എഴുത്തു കിട്ടി. അതിൽ പറയുന്ന വിവാഹം നമ്മുടെ വി. സഭയുടെ നിയമങ്ങൾക്കും നടപടികൾക്കും എതിരാകയാൽ അതു നടത്തിക്കൊടുപ്പാൻ പാടില്ലാത്തതാണ്. ഇപ്പോൾ രജി സ്റ്റർ ചെയ്തു എന്നു പറയുന്ന ഉടമ്പടിക്ക് കോർട്ടു ശിക്ഷയിൽ നിന്നു കക്ഷിയെ ഒഴിക്കാൻ കഴിയുമെന്നല്ലാതെ സ്വർഗ്ഗസ്ഥനായ മഹാരാജാവിന്റെ ശിക്ഷയിൽ ഒഴിപ്പാൻ അശേഷവും സാധിക്കുന്നതല്ലെന്നു മാത്രമല്ല അവന്റെ വിവാഹ ഭാര്യ ഇപ്പോഴും ജീവിച്ചിരിക്കുന്നുവെന്നു പറവാൻ പാടില്ലാത്തവിധത്തിൽ അതു സാക്ഷിക്കുകയും ചെയ്യുന്നു. അതിൽ ... പട്ടക്കാരെ ഇതു നടത്തിക്കൊടുത്തു കൂടാ എന്നു മാത്രമല്ല നമ്മുടെ അനുഗ്രഹിക്കപ്പെട്ട മക്കൾ ഇതിനു സഹകരി ക്ക കൂടി ചെയ്തു കൂടാ എന്നു ഗുണദോഷിക്കുക കൂടി ചെയ്യണമെന്നും ... കൂടാതെ ശീമ എഴുത്തുകളെക്കുറിച്ചും. 1100 മകരം 29-നു. പരുമല.

84. കെ. സി. മാത്യു വക്കീൽ അവർകൾക്കു. 87 ചിങ്ങത്തിൽ ... സിമ്മനാരി യിൽ കൂടിയ നമ്മുടെ പൊതുയോഗത്തിലേക്കു മെഴുവേലി പള്ളിക്കാർ കൊണ്ടു വന്ന നമ്മുടെ സമ്മതപത്രിക ഈ കല്പന കൊണ്ടുവരുന്ന മെഴുവേലിക്കാ രൻ കത്തനാരച്ചനു അവിടെ സൂക്ഷിച്ചിരിക്കുന്ന റിക്കാർട്ടുകളുടെ കൂട്ട ത്തിൽനിന്നു എടുത്തു കൊടുക്കണമെന്നും ആയതു മെഴുവേലിക്കാരുടെ ഇപ്പോ ഴത്തെ കേസിൽ ഹാജരാക്കേണ്ടത് അത്യാവശ്യമാണെന്നും മറ്റും. 1100 മകരം 29-നു. പരുമല സിമ്മനാരിയിൽ നിന്നും.

85. കെ. സി. ഈപ്പൻ മാപ്പിള അവർകൾക്ക്. കേസുകളെക്കുറിച്ചും മറ്റും. 1100 കുംഭം 2-നു. പരുമല സിമ്മനാരി.

86. വാകത്താനത്തു പള്ളിയോഗത്തിലേക്കു. അവിടുത്തെ പള്ളിക്കാര്യത്തിൽ ഉണ്ടായിരിക്കുന്ന കുഴപ്പങ്ങളെയും മറ്റും അറിയുന്നതിൽ വ്യസനിക്കുന്നെന്നും പോലീസുകേസുകളും ... കുഴപ്പങ്ങളെ ... അതിനാൽ ഈ കല്പന പള്ളി യിൽ വായിച്ചു ഇരുഭാഗക്കാരുംകൂടി ആലോചിച്ചു ... ഒരു ദിവസം രണ്ടു കൂട്ടരും ഇവിടെ നമ്മുടെ അടുക്കൽ വന്നുചേരണമെന്നും മറ്റും. ടി തീയതി. ടി സ്ഥലം.

87. മഠത്തിറമ്പിൽ പുത്തൻപുരയിൽ കുര്യൻ അവർകൾക്കു. വാകത്താനത്തു പള്ളിയിലെ കുഴപ്പങ്ങളെക്കുറിച്ചു അറിയിച്ചതിനു മറുപടിയായിട്ടും ഇതോടു കൂടെ അയയ്ക്കുന്ന കല്പന പള്ളിക്കാരുടെ യോഗത്തിൽ വായിച്ചു അതിൽ പറഞ്ഞിരിക്കുന്നപ്രകാരം ഒരു ദിവസം ഇരു കൂട്ടരും ഇവിടെ നമ്മുടെ അടു ക്കൽ വന്നുചേരണമെന്നും മറ്റും. 1100 കുംഭം 2-നു. പരുമല സിമ്മനാരിയിൽ നിന്നും.

88. കെ. വി. അബ്രഹാം വക്കീലിനു. കേസുകളെക്കുറിച്ചു. 1100 കുംഭം 2-നു. പരുമല സിമ്മനാരിയിൽ നിന്നും.

89. മേൽപാടത്തു പള്ളിക്കാർക്കു.

പ്രിയരെ, ആ ഇടവകയിൽ കൊമളയാൽ പുത്തൻപുരയ്ക്കൽ കുര്യന്റെ മകൻ കോശിയെക്കൊണ്ട് ചേന്നങ്കരി പള്ളി ഇടവകയിൽ പൂപ്പള്ളിൽ യൗസേ പ്പിന്റെ പൗത്രി അന്നാ എന്ന പെണ്ണിനെ ഈ മാസം 5-നു തിങ്കളാഴ്ച ആ പള്ളിയിൽ വച്ചു വിവാഹം കഴിപ്പിപ്പാൻ തക്കവണ്ണം നിശ്ചയിച്ചിരിക്കയാണല്ലോ. ചേന്നങ്കരിപള്ളി വികാരിയുടെ അനാവശ്യങ്ങളും ... ങ്ങളുമായ പ്രവൃത്തികൾ നിമിത്തം ടി പൂപ്പള്ളിൽ ഇടവകക്കാരുടെയും ... ഇടവകജനങ്ങളുടെയും കല്യാണം മുതലായ കർമ്മാദികൾക്കും ... ടി പൂപ്പള്ളി യൗസേപ്പു വശവും ടിയാന്റെ മക്കളുടെ വശവും സൂക്ഷിച്ചുകൊള്ളുവാൻ തക്കവണ്ണം നാം കല്പന അയച്ചിട്ടുള്ളതാണ്. അതിനാൽ വികാരിയുടെ കുറി കൊണ്ടുവന്നില്ലെന്ന കാര ണത്താൽ കല്യാണം നടത്തിക്കൊടുക്കുന്നതിനു തടസ്സം പറകയോ താമസ ത്തിനിടയാക്കുകയോ ചെയ്യാതെ നമ്മുടെ ഈ കല്പന ... ആശ്രയിച്ചുകൊണ്ട് കല്യാണം നടത്തിക്കൊടുത്തുകൊള്ളണം. ശേഷം കാര്യങ്ങൾക്കു പിന്നാലെ നാം കല്പന അയയ്ക്കുന്നതാണ്. 1100 കുംഭം 2-നു. ടി സ്ഥലം.

90. ചാത്തുരുത്തിൽ ചെറിയാൻ കുര്യക്കു. ഒരു ഗുണദോഷക്കത്തു. 1100 കുംഭം 3-നു. പരുമല.

91. തയ്യിൽ മാത്തുച്ചനു. അയച്ച എഴുത്തു കിട്ടി എന്നും മല്പാന്റെ പത്രിക യുടെ പകർപ്പു കിട്ടി എന്നും മറ്റും. 1100 കുംഭം 5-നു. പരുമല സിമ്മനാരി.

92. പി. കെ. ഇട്ടിമാത്തുവിനു. പി. ഐ. ഈപ്പന്റെ മകളുടെ കല്യാണത്തെ ക്കുറിച്ചു ഇന്നലെ കല്പന അയച്ചു എന്നു. 1100 കുംഭം 6-നു. പരുമല.

93. ചെറിയമഠത്തിൽ അന്ത്രയോസു കത്തനാർക്കു. ... കാവ്യത്തെക്കുറിച്ചു അനുഗ്രഹ കല്പന. 1100 കുംഭം 6. ടി സ്ഥലം.

94. കെ. ഐ. കോരക്കുഞ്ഞിന്. മരുമകൻ ജോണിയുടെ ചരമത്തെക്കുറി ച്ചു. 1100 കുംഭം 6-നു. പരുമല.

100. പാലപ്പള്ളിൽ പൗലോസു കത്തനാർക്കു. വർത്തമാനങ്ങൾക്കും മറ്റും. 1100 കുംഭം 8-നു. പരുമല സിമ്മനാരിയിൽ നിന്നും.

101. കൊച്ചുപറമ്പിൽ സ്കറിയാ കത്തനാർക്കു. നമുക്കു പ്രയാസവും മറ്റു മാണെന്നിരുന്നാലും നമ്മോടു താൻ ചോദിച്ചുവാങ്ങിയ സംഖ്യ തന്നിൽനിന്നു കിട്ടത്തക്കവണ്ണമുള്ള സമയത്തു കിട്ടാഴികയാൽ നാം ഖേദത്തോടുകൂടി ചോദി ച്ചിട്ടുള്ളതിനാൽ കടം വാങ്ങിയ സംഖ്യ നാം തന്നോടു ആവശ്യപ്പെട്ടതിനാൽ തിരികെ തരണമെന്നും മറ്റും. ടി തീയതി. ടി സ്ഥലം.

102. തൈക്കൂടത്തു സ്കറിയാ കത്തനാർക്കു. കണ്ണിന്റെ ചികിത്സ കഴിയു ന്നതുവരെ ഇവിടെ താമസിക്കേണ്ടതുകൊണ്ടു കൺവൻഷനു വന്നുചേരുന്ന തിന് സാധിക്കയില്ലെന്നും മറ്റും. ടി തീയതി. ടി സ്ഥലം.

(തുടരും)



# മലമടക്കിലെ കെടാവിളക്ക്

ഫാ. കുറിയാക്കോസ് ഒ.ഐ.സി.

**മലങ്കര ഓർത്തഡോക്സ് സഭയിലെ പ്രഥമ സന്യാസ സമൂഹമായ റാന്നി–പെരുനാട് ബഥനി ആശ്രമത്തിന്റെ ചരിത്രം ആശ്രമാംഗമായിരുന്ന ഫാ. കുറിയാക്കോസ് ഒ.ഐ.സി. രചിച്ച് പ്രശസ്ത പത്രപ്രവർത്തകനായ കെ. വി. മാമ്മൻ എഡിറ്റ് ചെയ്ത് 1994–ൽ ബഥനി ആശ്രമം പ്രസിദ്ധീകരിച്ചിരുന്നു. സമകാലിക ചരിത്രരേഖകൾ കൂട്ടി ചേർത്തുകൊണ്ടുള്ള ആ ഗ്രന്ഥത്തിന്റെ പരിഷ്ക്കരിച്ച രൂപം സത്യാന്വേഷികൾക്കായി പ്രസിദ്ധീകരിക്കുന്നു.**



4

## ആശ്രമത്തിനായി ധനശേഖരണം

പെരുനാട്ടിലെ മുണ്ടൻമലയിൽ അലക്സിയോസ് ശെമ്മാശനും ബഥനിയിൽ സന്യാസിയാകാനിരുന്ന ഉമ്മൻ വാദ്ധ്യാരും (ഫാ. ബസ്കീപ്പാ) ആദ്യമായി 1918 -ൽ കുടിലുകൾ കെട്ടിത്താമസിച്ചു. പിറ്റേ വർഷം ഫാ. പി. റ്റി. ഗീവർഗീസ് കൽക്കട്ടയിൽ നിന്നു മടങ്ങി, പുതിയ ആശ്രമത്തിൽ താമസമാക്കി. സന്യാസ പ്രസ്ഥാനത്തെക്കുറിച്ചുള്ള പ്രചരണം മലങ്കര സഭയിൽ മാറ്റൊലികൊണ്ടതിന്റെ ഫലമായി സന്യാസാർത്ഥികൾ വന്നുതുടങ്ങി. അവരുടെ നിത്യാവശ്യങ്ങൾക്കുള്ള സാധനങ്ങൾ ചുറ്റുപാടുമുള്ള ഗ്രാമങ്ങളിൽ നിന്ന് മലങ്കരസഭാമക്കൾ ചുമന്നും വള്ളത്തിലും എത്തിച്ചിരുന്നു. ഇലഞ്ഞിക്കൽ ജോൺ വക്കീൽ ആശ്രമത്തിനു സംഭാവന ചെയ്ത രണ്ടു വ്യത്യസ്ത പ്ലോട്ടുകളുടെയിടയിൽ കിടന്നതും അതിനോടു ചേർന്നു ചുറ്റുപാടുമുള്ളതുമായ 300 ഏക്കർ കൂടി ഫാ. പി. റ്റി. ഗീവർഗീസ് സ്വന്തം പേരിൽ സർക്കാരിൽനിന്നു പതിപ്പിച്ച കാര്യവും ഇതിനുപരി പറഞ്ഞിരുന്നല്ലോ. ഇതിനുവേണ്ട സാമ്പത്തിക സഹായങ്ങൾ സഭാനേതൃമണ്ഡലങ്ങളിൽ നിന്നു ലഭിച്ചിട്ടുമുണ്ട്.

ആശ്രമം ചെറിയതോതിൽ ആൺകുട്ടികൾക്കായി ഒരു അനാഥശാലയും പെരുനാട്ടിൽ നടത്തിവന്നിരുന്നു. തിരുവല്ലയിൽ തിരുമൂലപുരത്തു ബഥനി മഠവും സ്ഥാപിക്കപ്പെട്ടു. ഇതിനെല്ലാം വേണ്ടി വന്ന ഭാരിച്ച ചെലവുകൾക്കായി കുട്ടനാടൻ പ്രദേശങ്ങളിലെ നെൽപ്പിരിവ്, മദ്ധ്യതിരുവിതാംകൂറിൽ നിന്നുള്ള പിടിയരിപ്പിരിവ്, ഡപ്പിപ്പിരിവ് തുടങ്ങിയവ നടത്തിയിരുന്നു. ഇതിനും പുറമെ ഫാ. പി. റ്റി. ഗീവറുഗീസും ഫാ. അലക്സിയോസും ബഥനി പ്രസ്ഥാനത്തെക്കുറിച്ചുള്ള അറിവും പ്രസ്ഥാനത്തിന്റെ ആവശ്യകതയും പ്രചരിപ്പിക്കുകയും അവർ വ്യക്തികളിൽ നിന്നും പള്ളികളിൽ നിന്നും മറ്റു സ്ഥാപനങ്ങളിൽ നിന്നും നേരിട്ടും സംഭാവനകൾ സ്വീകരിക്കുകയും ചെയ്തുകൊണ്ടിരുന്നു.

എന്നാൽ മാർ ഈവാനിയോസിന്റെ സഭാപരിവർത്തന പദ്ധതിയെക്കുറിച്ചുള്ള ബഹുജനസംസാരവും, അക്കാലത്തു പൊതുവായി ഉണ്ടായ സാമ്പത്തികമാന്ദ്യവും മൂലം ബഥനിയുടെ വരുമാനത്തിന് ഉടവുതട്ടി. ഈ സാഹചര്യത്തിൽ ഫാ. അലക്സിയോസിനെ മലങ്കര മെത്രാപ്പോലീത്തായുടെ അനുമതി വാങ്ങി ആശ്രമം സുപ്പീരിയറായ മാർ ഈവാനിയോസ് ബഥനിക്കുവേണ്ടി പണപ്പിരിവിനായി പൂർവേഷ്യയിലേക്ക് അയച്ചു. ഇന്ത്യയ്ക്കു വെളിയിൽ സിംഗപ്പൂർ, മലേഷ്യ, ജാവ തുടങ്ങിയ രാജ്യങ്ങളിൽ ഉപജീവനാർത്ഥം ചിന്നിച്ചിതറി താമസിച്ചിരുന്ന മലങ്കരസഭാമക്കളുടെ ആത്മീയ മേലന്വേഷണം നടത്തുന്നതിനുള്ള സന്ദർഭവും ആദ്യമായി മലങ്കരസഭയ്ക്ക് ഇതു വഴി ലഭിച്ചു.

ഇപ്രകാരം ഫാ. അലക്സിയോസിനെ പൂർവേഷ്യയിലേക്ക് അയച്ചതിന്റെ പിന്നിൽ ആശ്രമാദ്ധ്യക്ഷന് ചില നിഗൂഢ ഉദ്ദേശ്യങ്ങളും ഉണ്ടായിരുന്നുവെന്ന്

പൊതുജനങ്ങൾക്ക് പിന്നീടാണ് ബോദ്ധ്യപ്പെട്ടത്. ഇതേക്കുറിച്ച് ഫാ. ഗീവർഗീസ് അഞ്ചൽ നൽകുന്ന വിവരണം ഇപ്രകാരമാണ്: "ബുദ്ധിമാനായ അദ്ധ്യക്ഷന് അറിയാം ആബൂനാ അലക്സിയോസ് സത്യദീക്ഷയും ആദർശനിഷ്ഠയും ആത്മധൈര്യവും ഉള്ള അചഞ്ചലനാണെന്ന്. സ്വന്തം പദ്ധതികൾ നടപ്പാക്കണമെങ്കിൽ ആബൂനായെ അകറ്റണം. അകറ്റേണ്ടത് അനിവാര്യമാണ്. ആബൂനായെ സിംഗപ്പൂരിലേക്ക് അയച്ചു, പണപ്പിരിവിന്."

സിംഗപ്പൂർ യാത്രയ്ക്ക് മുമ്പായി പല ഉള്ളറരഹസ്യങ്ങളും അറിയാമായിരുന്ന ഒരു സഭാസ്നേഹി ആബൂനായോട് പറഞ്ഞു: "ആബൂനാ! പലതും കേൾക്കുന്നു. പലതും അറിയുന്നു. കുറെയൊക്കെ സത്യം ഉണ്ടെന്നാണ് തോന്നുന്നത്. പോയാൽ തിരിച്ചെത്തുമ്പോൾ സഭാത്യാഗിയായ അദ്ധ്യക്ഷനെയായിരിക്കും കാണുന്നത്."

ആബൂനാ പ്രതിവചിച്ചു: "അങ്ങനെ ധരിക്കരുത്. അദ്ദേഹം പണ്ഡിതനാണ്, ഭക്തനാണ്, സഭാസ്നേഹിയാണ്, സത്യവിശ്വാസിയാണ്, വേദശാസ്ത്രജ്ഞനാണ്, ആശ്രമാദ്ധ്യക്ഷനാണ്. ഞാൻ ആശ്രമാംഗവും. അനുസരിക്കേണ്ടത് ആവശ്യമാണ്; നിങ്ങളുടേത് സംശയങ്ങളാണ്, തെറ്റിദ്ധാരണകളാണ്, അങ്ങനെയൊന്നും സംഭവിക്കയില്ല. അദ്ദേഹം നീചനോ വഞ്ചകനോ അല്ല" (*ബഥനിയുടെ പനിമലർ*, പേജ് 86, 87).

വിദൂര പൗരസ്ത്യ രാജ്യങ്ങളിലെല്ലാം സഞ്ചരിച്ച് ശാരീരികമായി ക്ഷീണിച്ച നിലയിൽ 1930-ൽ ഫാ. അലക്സിയോസ് തിരിച്ചുവന്നു. അദ്ദേഹം നാട്ടിൽ മടങ്ങിയെത്തിയപ്പോൾ മാർ ഈവാനിയോസിന്റെ സഭാപരിവർത്തനപദ്ധതി മൂർദ്ധന്യാവസ്ഥയിലായെന്ന് ഗ്രഹിച്ച ഫാ. അലക്സിയോസ് ഇതികർത്തവ്യതാമൂഢനായി. സുപ്പീരിയറിന്റെ കൽപനപ്രകാരം പൂർവേഷ്യയിൽ നിന്ന് പലപ്പോഴായി തിരുവല്ല, ബഥനി മഠത്തിലെ സിസ്റ്റർ ശൈനോയ്ക്കയച്ചുകൊടുത്ത തുക കൂടാതെ ബാക്കി ഉണ്ടായിരുന്ന അയ്യായിരം രൂപയും മാർ ഈവാനിയോസിനെ ഏൽപിച്ചു. "വാത്സല്യവാനെ കൊള്ളാം. അല്പത്തിൽ വിശ്വസ്തൻ വൻ കാര്യങ്ങളിൽ വിശ്വസ്തനായിരിക്കും" എന്നുള്ള സന്തോഷ വാത്സല്യവചനങ്ങളാണ് ആശ്രമാദ്ധ്യക്ഷനിൽ നിന്ന് ഫാ. അലക്സിയോസിനു ലഭിച്ചത്. ഫാ. അലക്സിയോസ് പെരുനാട്ടിലേക്കു മടങ്ങുന്ന വഴി കോട്ടയത്തു പഴയസെമിനാരിയിൽ വന്ന് പിതൃസഹോദരൻ മട്ടയ്ക്കൽ അലക്സന്ത്രയോസ് മല്പാനെയും മലങ്കര മെത്രാപ്പോലീത്തായെയും സന്ദർശിച്ചു. ഇതു സംബന്ധിച്ച് ഈ ലേഖകന് പഴയസെമിനാരിയിൽ നിന്ന് നേരിട്ട് ലഭിച്ച വിവരം താഴെ ചേർക്കട്ടെ: "എടോ കൊച്ചച്ചാ, കിട്ടിയ തുക പണിക്കരു മെത്രാച്ചനു കൊടുക്കരുത്. അദ്ദേഹം റോമാ സഭയിൽ പോകാൻ കാലും നീട്ടിയിരിക്കുകയാണ്. താൻ പിരിച്ച തുക അദ്ദേഹത്തിനു കൊടുക്കുകയാണെങ്കിൽ അതും റോമാസഭയിൽ കൊണ്ടുപോകും. മല്പാനച്ചന്റെ ഉപദേശമാണിത്." "ഉപ്പാപ്പാ, അതു മാത്രം എന്നോടു പറയരുത്. അദ്ദേഹം എന്റെ ആശ്രമാദ്ധ്യക്ഷനാണ്. അദ്ദേഹം എന്നെ വിശ്വസിച്ചാണ് അയച്ചത്. അദ്ദേഹത്തെ ഞാൻ അനുസരിച്ചേ പറ്റൂ. ഞാൻ വിശ്വാസവഞ്ചന കാണിക്കയില്ല. എന്താ ചെയ്യേണ്ടത് എന്നു ഞാൻ വലിയ തിരുമേനിയോടു ചോദിക്കട്ടെ."

ഇത്രയും പറഞ്ഞശേഷം അവർ ഇരുവരും വലിയ തിരുമേനിയുടെ മുറിയിലേക്ക് പോയി. മല്പാനച്ചന്റെയും കൊച്ചച്ചന്റെയും സംസാരമെല്ലാം അദ്ദേഹം



**പ. പാമ്പാടി തിരുമേനി, പ. വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ്, പ. ഗീവർഗീസ് രണ്ടാമൻ കാതോലിക്കാ ബാവാ, ബഥനി ഗീവർഗീസ് മാർ ഈവാനിയോസ്, ബഥനി മാർ തെയോഫിലോസ്.**



**പ. വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസും ബഥനി ഗീവർഗീസ് മാർ ഈവാനിയോസും.**

സശ്രദ്ധം കേട്ടശേഷം "എടോ കൊച്ചച്ചാ, തന്റെ യുക്തംപോലെ ചെയ്യ്" എന്ന് കല്പിച്ചു. ഈ സംഭാഷണത്തിനു ശേഷമാണ് ബഥനിയിൽ ചെന്ന് ഫാ. അലക്സിയോസ് മാർ ഈവാനിയോസിനെ പണം ഏല്പിച്ചത്.

ഈ ലേഖകന്റെ ചെറുപ്പത്തിൽ ഞായറാഴ്ച ആരാധനയ്ക്ക് സാധാരണ പഴയസെമിനാരിയിൽ പോകുമായിരുന്നു. മാർ ഈവാനിയോസിന്റെ റീത്ത് സഭാപ്രവേശനത്തിനുശേഷം മട്ടയ്ക്കൽ മല്പാനച്ചനിൽ നിന്ന് നേരിട്ട് കേട്ടതാണ് മേൽപറഞ്ഞ കാര്യങ്ങൾ.

## 5

# മാർ ഈവാനിയോസിന്റെ ട്രസ്റ്റ് ഡിക്ലറേഷൻ

ബഥനി ആശ്രമത്തിനുവേണ്ടി ഇലഞ്ഞിക്കൽ ജോൺ വക്കീൽ ദാനം ചെയ്ത നൂറ് ഏക്കറിന്റെ വിവരവും കെ. സി. മാമ്മൻമാപ്പിള, കെ. കെ. ലൂക്കോസ് മുതൽപേരുടെ ഉത്സാഹത്തിൽ മുന്നൂറ് ഏക്കർ ഫാ. പി. റ്റി. ഗീവർഗീസ് സ്വന്തം പേരിൽ പതിപ്പിച്ചെടുത്ത കാര്യവും പ്രസ്താവിച്ചല്ലോ. ഫാ. അലക്സിയോസ് മലേഷ്യയിൽ പോയ കാലത്ത് ഈ മുന്നൂറ് ഏക്കറിൽപെട്ട നൂറ് ഏക്കർ സ്ഥലം സമീപത്തുണ്ടായിരുന്ന കർമ്മേൽ തേയിലത്തോട്ടത്തിന് മാർ ഈവാനിയോസ് കൈമാറ്റം ചെയ്തു. സ്വന്തം പേരിൽ ബാക്കി ഉണ്ടായിരുന്ന ഇരുനൂറ് ഏക്കർ സ്ഥലം റോമാ സഭയിൽ ചേരാനുള്ള തീരുമാനത്തെ തുടർന്ന് മാർ ഈവാനിയോസ് ഒരു പ്രത്യേക ട്രസ്റ്റിന്റെ കീഴിലാക്കുകയാണുണ്ടായത്. 1105 കുംഭ മാസം 9-നു മൂന്നു മണിയോടു കൂടി ബഥനി ആശ്രമം വക 'സത്രം' കെട്ടിടത്തിൽ വച്ച് തന്റെ അനുഭാവികളെ മാത്രം ക്ഷണിച്ചു വരുത്തിയാണ് ഈ ട്രസ്റ്റ് രൂപവൽക്കരിച്ചത്. ഈ യോഗത്തിൽ ഏഴെട്ടുപേർ മാത്രമേ സംബന്ധിച്ചിരുന്നുള്ളു എന്ന് ദൃക്സാക്ഷിയായ കാര്യസ്ഥൻ കാട്ടൂർ പാപ്പി പറഞ്ഞറിവാനിടയായിട്ടുണ്ട്. ഐ. എം. ഇടിക്കുള, പനങ്ങോട്ടേത്ത് കൊച്ചുമ്മൻ, മേളാംപറമ്പിൽ പുന്നൂസ് വർഗീസ് എന്നിവരെയാണു ട്രസ്റ്റികളായി നിയമിച്ചത്.

ഇങ്ങനെ ഒരു ആലോചന ഉള്ളതായോ, യോഗം കൂടാനിരിക്കുന്നതായോ, തന്റെ വളർച്ചയ്ക്കും ഉയർച്ചയ്ക്കും മുഖ്യ കാരണക്കാരനും സഭാദ്ധ്യക്ഷനും ആയിരുന്ന മലങ്കര മെത്രാപ്പോലീത്തായോടോ, ഇ. ജെ. ജോൺ, കെ. സി. മാമ്മൻമാപ്പിള, കെ. കെ. ലൂക്കോസ് എന്നിവരോടോപോലും ആലോചിക്കാതെയും അവരെ അറിയിക്കാതെയും ആണ് ബഥനി ആശ്രമത്തിന് ഒരു ട്രസ്റ്റ് രൂപവൽക്കരിച്ചത്. 'മലയാള മനോരമ'യിലോ 'ബഥനി' മാസികയിലോ ഈ വിവരം പ്രസിദ്ധപ്പെടുത്തിയിരുന്നില്ല താനും.

(തുടരും)

# മലങ്കര മല്പാൻ

## ഡോ. എം. കുര്യൻ തോമസ്

മലങ്കരസഭയിലെ വൈദികരിൽ ഏറ്റവും ഉന്നതമായ പദവിയാണ് *മലങ്കര മല്പാൻ*. മലങ്കര മുഴുവന്റെയും ഗുരു എന്ന അർത്ഥത്തിൽ നൽകപ്പെട്ടിരുന്ന ഈ ബഹുമതി, വൈദികാഭ്യസനം നടത്തുവാനുള്ള പാണ്ഡിത്യവും യോഗ്യതയും അവകാശവും എന്ന അർത്ഥത്തിലാണ് നൽകിയിരുന്നത്. 2001 ഡിസംബർ 23-ന് മലങ്കര മല്പാൻ ഞാർത്താങ്കൽ കോരുതു കത്തനാർ അന്തരിച്ചതു മുതൽ ഈ സ്ഥാനം ഒഴിഞ്ഞു കിടക്കുകയാണ്.

*മല്പാൻ* എന്ന സുറിയാനി വാക്കിന് ഗുരു എന്നാണർത്ഥം. നൂറ്റാണ്ടുകളോളം മലങ്കരസഭയുടെ വൈദിക സമൂഹത്തെ അഭ്യസിപ്പിച്ചിരുന്നത് മല്പാന്മാരായിരുന്നു. ഇവരിൽ വ്യക്തിപരമായി ഈ സ്ഥാനത്തെത്തിയവരും പരമ്പരാഗതമായി അതിനർഹരായവരും ഉണ്ടായിരുന്നു. മലങ്കര മെത്രാപ്പോലീത്താ, വൈദികസ്ഥാനത്തേയ്ക്ക് അംഗീകരിക്കുന്ന പൈതങ്ങൾ ശെമ്മാശുപട്ടം - മിക്കവാറും കോറൂയോ - സ്വീകരിച്ച് മല്പാനോടൊപ്പം താമസമാക്കുന്നു. അത് മല്പാന്റെ ഭവനമോ അദ്ദേഹം താമസിക്കുന്ന പള്ളിയോ ആകാം. അവിടെ അക്ഷരം മുതൽ സുറിയാനിയും കൂദാശാനുഷ്ഠാനങ്ങളും പഠിച്ച് *തക്സായും തഴകി,* പെണ്ണുകെട്ടാനും പുത്തൻ കുർബാന ചെല്ലുവാനുമായിരുന്നു വർഷങ്ങൾക്കു ശേഷം ശിഷ്യന്മാർ വീടുകളിലേക്കു മടങ്ങിയിരുന്നത്. അപൂർവം ചിലർ തുടർന്നും അവിടെ താമസിച്ച് ഉപരി വിദ്യാഭ്യാസം നടത്തി മല്പാന്മാരുമായിത്തീർന്നു.

ഇപ്രകാരമുള്ള മല്പാന്മാർക്കും മല്പാൻ ഭവനങ്ങൾക്കും കൂനൻ കുരിശു സത്യത്തോളമെങ്കിലും പുറകോട്ടു നീളുന്ന ചരിത്രമുണ്ട്. കേന്ദ്രീകൃതമായ ഒരു വൈദികാഭ്യാസ സ്ഥാപനമോ സാഹചര്യമോ മലങ്കരയിൽ ഇല്ലായിരുന്നു എന്നത് ഇത്തരം ഏകാംഗ വിദ്യാലയങ്ങളുടെ വളർച്ചയ്ക്കുള്ള ഒരു കാരണം മാത്രമാണ്. ഇന്ത്യൻ സംസ്ക്കാരത്തിന്റെ ഭാഗമായ ഗുരുകുല സംസ്ക്കാരം - പ്രത്യേകിച്ചും വൈദികവിഷയങ്ങളിൽ - മല്പാൻ ഭവനങ്ങളുടെ മറ്റൊരു പശ്ചാത്തലമാണ്. സ്വതന്ത്രമായ ഇത്തരം പ്രാദേശിക മല്പാൻ ഭവനങ്ങൾ വിവിധ പാരമ്പര്യങ്ങൾ പിന്തുടർന്നിരുന്നതിനാൽ, മലങ്കരയുടെ ആരാധനക്രമങ്ങൾക്ക് ഒരു ഏകീകൃത സ്വഭാവം ഉണ്ടായിരുന്നില്ല.

മലങ്കരയിലെ ആരാധനാരീതിക്ക് ഒരു ഏകീകൃത സ്വഭാവം ഉണ്ടാക്കുവാനാണ് 1809 ചിങ്ങം 1-ന് കണ്ടനാട്ടു കൂടിയ മലങ്കര പള്ളിയോഗം രണ്ട് *പഠിത്ത വീടുകൾ* സ്ഥാപിക്കാൻ തീരുമാനിച്ചത്. ഇതനുസരിച്ച് 1815-ൽ കോട്ടയം സെമിനാരി സ്ഥാപിച്ചെങ്കിലും ഒരു വ്യാഴവട്ടക്കാലം മാത്രമാണ് അവിടെ ശരിയായി വിദ്യാഭ്യാസം നടന്നത്. അവിടെ അദ്ധ്യാപകരായി സ്വീകരിക്കപ്പെട്ട ആംഗ്ലിക്കൻ മിഷനറിമാർ പ്രൊട്ടസ്റ്റന്റ് വിശ്വാസം വളർത്താൻ സെമിനാരിയെ ഉപകരണമാക്കിയതോടെ മലങ്കരസഭ വൈദികാഭ്യസനത്തിന് ആ സ്ഥാപനത്തെ ആശ്രയിക്കുന്നത് 1830-കളിൽ അവസാനിപ്പിച്ചു. അതോടെ മല്പാൻ ഭവനങ്ങൾ വീണ്ടും സജീവമായി. 1958-ലെ മലങ്കരസഭാ സമാധാനത്തിനുശേഷം മാത്രമാണ് മല്പാൻ ഭവനങ്ങൾ സെമിനാരിക്ക് പൂർണ്ണമായും വഴിമാറിയത്.

മലങ്കരയിൽ മല്പാന്മാരും മൽപ്പാൻ ഭവനങ്ങളും അനേകമുണ്ടായിരുന്നെങ്കിലും *മലങ്കര മല്പാൻ* എന്ന അനന്യമായ സ്ഥാനം ഒരു സമയം ഒരാൾക്ക് മാത്രം - ഒരിക്കൽ മാത്രം രണ്ടു പേർക്ക് - നൽകപ്പെട്ടിരുന്ന ഒന്നാണ്.

പാമ്പാക്കുട കോനാട്ടു കുടുംബത്തിൽ നിന്നുള്ളവർക്കായിരുന്നു പ്രായേണ *മലങ്കര മല്പാൻ* സ്ഥാനം നൽകിയിരുന്നത്. ഈ സ്ഥാനം എന്നു നിലവിൽ വന്നു എന്നതിന് വ്യക്തമായ തെളിവുകളൊന്നുമില്ല. 1750-കളിൽ കോനാട്ടു കുടുംബത്തിന്റെ മൂലസ്ഥാനമായ മാമലശേരിയിൽ മല്പാൻ ഭവനം ഉണ്ടായിരുന്നതായി സൂചനകളുണ്ട്. കായംകുളം പീലിപ്പോസ് റമ്പാന്റെ ശിഷ്യനും പ്രശസ്ത മല്പാനുമായിരുന്ന ചേപ്പാട്ട് പീലിപ്പോസ് മാർ ദീവന്നാസ്യോസ് നാലാമൻ മലങ്കര മെത്രാപ്പോലീത്താ ദീർഘയാത്ര ചെയ്ത് കോനാട്ടു മല്പാന്റെ അടുക്കലെത്തി ഉപരിപഠനം നടത്തിയതായി രേഖകളുണ്ട്.



**കോനാട്ട്
മാത്തൻ മല്പാൻ**



**കോനാട്ട്
അബ്രഹാം മല്പാൻ**

19-ാം നൂറ്റാണ്ടിന്റെ ആദ്യദശകങ്ങൾ മുതൽ *മലങ്കര മല്പാൻ* എന്നു പ്രതിപാദിക്കുന്ന രേഖകൾ ലഭ്യമാണ്. കോനാട്ടു കുടുംബം മാമ്മലശ്ശേരിയിൽ നിന്നു പാമ്പാക്കുടയ്ക്ക് ആസ്ഥാനം മാറ്റിയ കാലം മുതൽ അഞ്ചു പേരെങ്കിലും ആ കുടുംബത്തിൽ നിന്നു *മലങ്കര മല്പാൻ* സ്ഥാനത്ത് എത്തിയിട്ടുണ്ട്. അറിയപ്പെടുന്ന ചരിത്രമനുസരിച്ച് രണ്ടു പേർക്കു മാത്രമാണ് കോനാട്ടു കുടുംബത്തിനു പുറത്ത് *മലങ്കര മല്പാൻ* സ്ഥാനം ലഭിച്ചത്. വട്ടശ്ശേരിൽ ഗീവർഗ്ഗീസ് കത്തനാരും (പിന്നീട് വിശുദ്ധ മാർ ദീവന്നാസ്യോസ് ആറാമൻ, മലങ്കര മെത്രാപ്പോലീത്താ) ഞാർത്താങ്കൽ കോരുതു കത്തനാരും മാത്രമാണവർ.

എന്നാൽ *മലങ്കര മല്പാൻ* സ്ഥാനം 20-ാം നൂറ്റാണ്ടിന്റെ സൃഷ്ടി മാത്രമാണെന്നും, ആ സ്ഥാനത്ത് ഇന്നുവരെ നാലു പേർ മാത്രമേ അവരോധിക്കപ്പെട്ടിട്ടുള്ളു എന്നും ഒരു തെറ്റിദ്ധാരണ ഇടയ്ക്കു പരന്നു. 1993-ൽ ഞാർത്താങ്കൽ മല്പാന് *മലങ്കര മല്പാൻ* സ്ഥാനം നൽകിയപ്പോൾ വന്ന ചില വാർത്തകളിലാണ് എങ്ങനെയോ ഈ തെറ്റ് കടന്നു കൂടിയത്. എന്നാൽ ഇതു ശരിയല്ല എന്നാണ് ചരിത്രം തെളിയിക്കുന്നത്. 20-ാം നൂറ്റാണ്ടിൽ നാല് *മലങ്കര മല്പാന്മാർ* മാത്രമേ ഉണ്ടായിരുന്നുള്ളു എന്നത് വസ്തുതയാണ്. പക്ഷേ ആ സ്ഥാനത്തിന് അതിലും പഴക്കമുണ്ട്.

*മലങ്കര മല്പാൻ* എന്ന സ്ഥാനനാമം 20-ാം നൂറ്റാണ്ടിന്റെ സൃഷ്ടിയാണെന്നു വേണമെങ്കിൽ പറയാം. കാരണം 19-ാം നൂറ്റാണ്ടിൽ *മലങ്കര മല്പാന്മാർ* അറിയപ്പെട്ടിരുന്നത് *മലയാളത്തിനുടെ മല്പാൻ* എന്നാണ്. ആ കാലത്ത് മലങ്കര മെത്രാപ്പോലീത്താമാരും *മലയാളത്തിനുടെ മെത്രാൻ* എന്നു മാത്രമാണ് അറിയപ്പെട്ടിരുന്നത്. പുലിക്കോട്ടിൽ മാർ ജോസഫ് ദീവന്നാസ്യോസ് അഞ്ചാമൻ (1877-1909) പോലും *മലയാളത്തിന്റെ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ* എന്നാണ് സ്ഥാനനാമം ഉപയോഗിച്ചിരുന്നത്. അതിനാൽ 19-ാം നൂറ്റാണ്ടിലെ *മലയാളത്തിനുടെ മല്പാനെ* ഇന്നത്തെ മലങ്കര മല്പാനായിതന്നെ കാണണം.

കോനാട്ടു കുടുംബത്തിന്റെ മലങ്കര (മലയാളത്തിനുടെ) മല്പാൻ സ്ഥാനപിന്തുടർച്ച തെളിയിക്കുന്ന അനേകം രേഖകൾ ഇന്നു ലഭ്യമാണ്. 1824-ൽ മരിച്ച മാമ്മലശ്ശേരിയിലെ അവസാനത്തെ കോനാട്ടു മല്പാനായിരുന്ന ഗീവർഗീസ് മല്പാൻ 1824 മെയ് 8-ന് തന്റെ പിൻഗാമിയായ അബ്രഹാം മൽപ്പാന് എഴുതിക്കൊടുത്ത വിൽപ്പത്രത്തിൽ *മലയാളത്തിനുടെ മല്പാൻ* എന്നാണ് സ്വയം വിശേഷിപ്പിച്ചിരിക്കുന്നത്. *മലയാളത്തിനുടെ പെരിയ പെരിയ ബഹു. മാർ ദീവന്നാസ്യോസ് മെത്രാപ്പോലിത്താ തിരുമുമ്പിൽ....* വെച്ചാണ് താളിയോലയിൽ ഈ വിൽപ്പത്രം എഴുതിയത് (ഇത് പുന്നത്ര ഗീവർഗ്ഗീസ് ദീവന്നാസ്യോസ് മൂന്നാമൻ, മലങ്കര മെത്രാപ്പോലീത്തായാണ്). തന്റെ കാലശേഷം പിൻഗാമി കോനാട്ട് അബ്രഹാം കത്തനാരെ *മലയാളത്തിനുടെ മല്പാനായി* നിയമിക്കണമെന്ന്

മെത്രാപ്പോലീത്തായോട് അപേക്ഷിക്കുന്നതായും ഇതിൽ രേഖപ്പെടുത്തിയിട്ടുണ്ട്. ഈ മരണശാസനം പിന്നീട് മലങ്കര മെത്രാപ്പോലീത്താമാരായ ചേപ്പാട് മാർ ഫീലിപ്പോസ് ദീവന്നാസ്യോസ് നാലാമൻ, പാലക്കുന്നത്ത് മാർ മാത്യൂസ് അത്താനാസ്യോസ്, പുലിക്കോട്ടിൽ മാർ ജോസഫ് ദീവന്നാസ്യോസ് അഞ്ചാമൻ എന്നിവർ വായിച്ച് ഒപ്പും മുദ്രയും വച്ച് സാക്ഷ്യപ്പെടുത്തിയിട്ടുണ്ട്.

ഗീവർഗീസ് മല്പാന്റെ പിൻഗാമികളായ കോനാട്ട് അബ്രഹാം മല്പാൻ ഒന്നാമൻ 1864 ഒക്ടോബർ 11-നും അദ്ദേഹത്തിന്റെ പിൻഗാമി കോനാട്ട് യൂഹാനോൻ മല്പാൻ 1884 മാർച്ച് 2-നും എഴുതിയ മരണശാസനങ്ങളിലും തത്തുല്യ പരാമർശങ്ങൾ കാണാം. ഇവയും അതതുകാലത്തെയും പിൽക്കാലത്തെയും മലങ്കര മെത്രാപ്പോലീത്താമാർ വായിച്ച് സാക്ഷ്യപ്പെടുത്തിയിട്ടുണ്ട്.

മലങ്കര മല്പാന്മാരെ നിയമിക്കുന്നത് മലങ്കര മെത്രാപ്പോലീത്തായാണ്. അതിന് വിശേഷാൽ ചട്ടങ്ങളും പൂർവമര്യാദകളും ഉണ്ടായിരുന്നു. കോനാട്ടു കുടുംബത്തിലെ ഒരു മലങ്കര മല്പാൻ മരിച്ച് നാൽപ്പതാം ദിന അടിയന്തിരത്തിന് മലങ്കര മെത്രാപ്പോലീത്താ പാമ്പാക്കുടെ പള്ളിയിൽ എഴുന്നള്ളിയാണ് മലങ്കര മല്പാൻ പ്രഖ്യാപനം നടത്തിയിരുന്നത്. പുതിയ മലങ്കര മല്പാനെ മോതിരം ഇടുവിച്ച് അംശവടിയും വി. വേദപുസ്തകവും പിടിപ്പിച്ച് മലങ്കര മല്പാനെന്നു വിളിക്കുകയായിരുന്നു ആ പതിവ്.

പുലിക്കോട്ടിൽ മാർ ജോസഫ് ദീവന്നാസ്യോസ് അഞ്ചാമൻ 1903 ധനു 21-നു മലങ്കര മല്പാൻ കോനാട്ട് മാത്തൻ കോർഎപ്പിസ്ക്കോപ്പായ്ക്ക് നൽകിയ ഒരു സർട്ടിഫിക്കറ്റിൽ ഈ ചടങ്ങുകളുടെ വിശദവിവരണം കാണുന്നുണ്ട്. സർട്ടിഫിക്കറ്റിലെ പ്രസക്തഭാഗം:

.... *ഉലഹന്നാൻ മല്പാന്റെ* (കോനാട്ട് കോര യൂഹാനോൻ മല്പാൻ) *കാലശേഷം 40-ാം ദിവസത്തെ അടിയന്തിരത്തിന്* (1890 മേടം 5-ന്) *നാം ഇവിടെ എത്തി മുറിമറ്റത്തിൽ ബ. പൗലൂസ് മാർ ഈവാനിയോസ് മെത്രപ്പോലിത്തായോടും, കടവിൽ ബ. പൗലൂസ് മാർ അത്താനാസ്യോസ് മെത്രപ്പോലീത്തായോടുംകൂടി അമ്പാട്ട് ബ. ഗീവർഗീസ് മാർ കൂറിലോസ് മെത്രപ്പോലീത്തയുടെയും, ബ. ഗീവർഗീസ് മാർ ഗ്രിഗോറിയോസ് മെത്രപ്പോലിത്തായുടെയും സമ്മതപത്രങ്ങൾ വരുത്തി അന്ന് ഇവിടെ കൂടപ്പെട്ടിരുന്ന അനേക പള്ളിക്കാരുടെ മുമ്പാകെ വച്ച്, നമ്മുടെ വാത്സല്യവാനായ കോനാട്ട് മാത്തൻ കത്തനാരെ മലങ്കരയുടെ മല്പാനായി നിയമിച്ച് അതിന്റെ സ്ഥാനചിഹ്നങ്ങളായി പൂർവ മര്യാദ പ്രകാരം മോതിരം, വടി, പുസ്തകം എന്നിവകൾ കൊടുക്കുകയും അയാൾ നടക്കേണ്ട പ്രകാരങ്ങൾ ഞങ്ങൾ മൂന്നു മെത്രപ്പോലീത്തമാരും പ്രത്യേകിച്ചു ഗുണദോഷം പറയുകയും...*

ഇതേ ചടങ്ങുകൾ 1866 തുലാം 13 (ഒക്ടോബർ 28) ന് കോനാട്ട് അബ്രഹാം മൽപ്പാൻ ഒന്നാമന്റെ ഒന്നാം ആണ്ടു ശ്രാദ്ധദിനത്തിൽ കോനാട്ടു കോര യൂഹാനോൻ മൽപ്പാന്റെ സ്ഥാനദാനത്തിനും അനുവർത്തിച്ചതായി കരോട്ടുവീട്ടിൽ മാർ ശീമോൻ ദീവന്നാസ്യോസിന്റെ നാളാഗമത്തിലും (പേജ് 431) കാണുന്നുണ്ട്. ഒരു പക്ഷേ 19-ാം നൂറ്റാണ്ടിലെ  കോനാട്ടു മൽപാന്മാർ എല്ലാവരും പ്രഗൽഭ പണ്ഡിതരായതിനാലാവാം ഈ സ്ഥാനം കോനാട്ടു കുടുംബത്തിനു പരമ്പരാഗതമായി  ലഭ്യമായത്.

1890 മേടം അഞ്ചിന് കോനാട്ട് മാത്തൻ കത്തനാരെ മലങ്കര മൽപ്പാൻ സ്ഥാനത്തേക്ക് പാരമ്പര്യപ്രകാരം മലങ്കര മെത്രാപ്പോലീത്താ ഉയർത്തി. ഈ സ്ഥാനദാനചടങ്ങിന്റെ സംക്ഷിപ്ത രൂപം പ. വാകത്താനത്തു ബാവായുടെ *സഭാജീവിത നാൾവഴി*യിലുമുണ്ട്.

1892-ൽ അറിയപ്പെടുന്ന ചരിത്രത്തിൽ ആദ്യമായി കോനാട്ടു കുടുംബത്തിനു പുറത്തുനിന്ന് വട്ടശ്ശേരിൽ ഗീവർഗീസ് കത്തനാർക്ക് മലങ്കര മല്പാൻ സ്ഥാനം നൽകി. അദ്ദേഹം രചിച്ച *മതസംഗതി* (പിന്നീട് *മതോപദേശസാരങ്ങൾ* എന്നു പുനർ നാമകരണം ചെയ്യപ്പെട്ടു) എന്ന കൃതിയുടെ വൈശിഷ്ട്യം കൊണ്ടാണ് അക്കാലത്തെ ഏറ്റവും മികച്ച പണ്ഡിതനായിരുന്ന അദ്ദേഹത്തിനു മലങ്കര മല്പാൻ സ്ഥാനം നൽകിയത് (*മലങ്കര ഇടവകപത്രിക,* 1892 വൃശ്ചികം പുസ്തകം 1, ലക്കം 2, പേജ് 180). പതിവിനു വിരുദ്ധമായി അന്ത്യോഖ്യാ പാത്രിയർക്കീസ് പ. പത്രോസ് തൃതീയനാണ് വട്ടശ്ശേരിൽ മല്പാന് ഈ സ്ഥാനം നൽകിയത്. അദ്ദേഹത്തിന് പ്രത്യേകമായി ഒരു മുദ്രയും പാത്രിയർക്കീസ് സമ്മാനിച്ചു. രണ്ടുപേർ *മലങ്കര മല്പാൻ* സ്ഥാനം വഹിച്ച ഏകകാലം 1892 മുതൽ മാത്തൻ മൽപ്പാൻ മരിച്ച 1927 വരെയുള്ള വർഷങ്ങൾ മാത്രമാണ്. മലങ്കര മല്പാന്മാരിൽ ഏറ്റവും പ്രഗൽഭരും പ്രശസ്തരും ഇവർ രണ്ടു പേരുമാണ്.



**പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് രണ്ടാമൻ കാതോലിക്കാ ഞാർത്താങ്കൽ കോരുതു മല്പാന് മലങ്കര മല്പാൻ സ്ഥാനം നൽകുന്നു.**

വട്ടശ്ശേരിൽ മൽപ്പാൻ പിന്നീട് മലങ്കര മെത്രാപ്പോലീത്തായായി തിരഞ്ഞെടുക്കപ്പെട്ട് അഭിഷിക്തനായി (ഇദ്ദേഹത്തെ 2002 ഫെബ്രുവരി 24-ന് പരിശുദ്ധനായി പ്രഖ്യാപിച്ചു). വിവാഹിതനായ കോനാട്ട് മാത്തൻ മൽപ്പാനെ 1926-ൽ വിപുലമായ സ്ഥാനമാനങ്ങളോടെ *കോർഎപ്പിസ്ക്കോപ്പാ* സ്ഥാനത്തേക്കുയർത്തി. 1912-നു ശേഷം ഇവർ രണ്ടാളും വിരുദ്ധ ചേരികളുടെ നേതാക്കളായെങ്കിലും മാത്തൻ മല്പാന്റെ ജീവിത കാലത്തോ അതിനുശേഷമോ മറ്റൊരാളെ മലങ്കര മൽപ്പാൻ സ്ഥാനത്തേക്കുയർത്താൻ മറ്റൊരു മലങ്കര മല്പാനും മലങ്കര മെത്രാപ്പോലീത്തായുമായിരുന്ന വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് ആറാമൻ ശ്രമിച്ചില്ല എന്നതു ശ്രദ്ധേയമാണ്. അന്ന് ഈ സ്ഥാനത്തിനു യോഗ്യരായ പ്രഗൽഭരായ അനേകം മൽപ്പാന്മാർ ഉണ്ടായിരുന്നു എന്നതും പരിഗണിക്കണം.

വിപുലമായ - *ഏതാണ്ട് മെത്രാനടുത്ത* - പദവികളോടെയാണ് മാത്തൻ മല്പാന് കോർഎപ്പിസ്ക്കോപ്പാ സ്ഥാനം ലഭിച്ചത്. ഈ സംഭവത്തെ *കോനാട്ട് മാത്തൻ മല്പാൻ: ഒരു ലഘു ജീവചരിത്രം* എന്ന ലേഖനത്തിൽ പി. തോമസ്, പിറവം താഴെ പറയുംവിധം വിവരിക്കുന്നു:

*... ജീവിത സായാഹ്നത്തിൽ 1926 ഓഗസ്റ്റ് 16-ന് പാത്രിയർക്കീസ് ബാവായുടെ കൽപ്പനപ്രകാരം സ്ലീബാ മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ കരിങ്ങാച്ചിറ പള്ളിയിൽ വച്ച് മാത്തൻ മൽപാന് കോറെപ്പിസ്ക്കോപ്പാ സ്ഥാനം നൽകി. പാത്രിയർക്കീസ് ബാവാ അയച്ചുകൊടുത്ത  കുരിശും മാലയുമാണ് തദവസരത്തിൽ കോറെപ്പിസ്ക്കോപ്പായെ അണിയിച്ചത്. ചില പ്രത്യേക അവകാശങ്ങളും ചിഹ്നവും മാത്തൻ മൽപ്പാന് നൽകിയിരുന്നു. മേൽപ്പട്ടക്കാരുടേതിന് അനുരൂപമായ ഒരു മുടിയും (മുകൾ ഭാഗം കൂർത്തതല്ലായിരുന്നു) വൈദികർ കുർബ്ബാന അർപ്പിക്കുമ്പോൾ മേൽപ്പട്ടക്കാർ സന്നിഹിതരാണെങ്കിൽ അനുവർത്തിക്കാറുള്ള കർമ്മങ്ങളെല്ലാം അതുപോലെ നിർവ്വഹിക്കുവാനുള്ള അനുവാദവും നൽകിയതിനു പുറമെ, കുക്കിലിയോൻ ചൊല്ലുമ്പോൾ വടി ഉപയോഗിക്കുവാനും പാത്രിയർക്കീസ് അദ്ദേഹത്തിന് പ്രത്യേക അനുമതി നൽകിയിരുന്നു. കാൽകഴുകൽ ശുശ്രൂഷ നിർവഹിക്കുവാൻ അനുവദിച്ചതുകൊണ്ട് 1927 മേടം 8-ന് കാൽകഴുകൽ ശുശ്രൂഷ നിർവഹിച്ചു...*

1950-ൽ ഏലിയാസ് മാർ യൂലിയോസ് മെത്രാപ്പോലീത്താ കോർ-എപ്പിസ്ക്കോപ്പാ സ്ഥാനത്തേയ്ക്ക് ഉയർത്തിയ കണിയാമ്പറമ്പിൽ കുര്യൻ കോർഎപ്പിസ്ക്കോപ്പായെ 2012-ൽ അന്ത്യോഖ്യാ പാത്രിയർക്കീസ് പ. ഇഗ്നാത്തിയോസ് സഖാ പ്രഥമൻ ഈവാസ് *ആർച്ച് കോറെപ്പിസ്ക്കോപ്പാ* സ്ഥാനത്തേയ്ക്ക് ഉയർത്തി. 1926-ൽ പ. ഏലിയാസ് ത്രിതീയൻ പാത്രിയർക്കീസിന്റെ കല്പനപ്രകാരം സ്ലീബാ മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ മാത്തൻ മല്പാനെ കോർഎപ്പിസ്ക്കോപ്പാ സ്ഥാനത്തേയ്ക്ക് ഉയർത്തിയപ്പോൾ അദ്ദേഹത്തിനു നൽകിയ സവിശേഷ അധികാരങ്ങളൊന്നും 2012-ൽ ആർച്ച് കോറെപ്പിസ്ക്കോപ്പായ്ക്ക്  നൽകിയില്ല.

1927-ൽ മാത്തൻ മൽപ്പാൻ മരിച്ചശേഷം നീണ്ട 36 വർഷങ്ങൾക്കു ശേഷം 1963 ജൂലൈ 3-നു മാത്രമാണ് മലങ്കര മെത്രാപ്പോലീത്താ കൂടിയായ പ. ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ, മാത്തൻ മല്പാന്റെ  പുത്രൻ കോനാട്ട് അബ്രഹാം കത്തനാർ രണ്ടാമനെ മലങ്കര മല്പാനായി നിയമിച്ചത്. ഇതിനു രണ്ടു കാരണങ്ങളുണ്ട്. ഒന്നാമതായി മാത്തൻ, മൽപ്പാൻ അന്തരിക്കു

മ്പോൾ അബ്രഹാം കത്തനാർക്ക് 19 വയസ്സ് മാത്രമായിരുന്നു പ്രായം. അന്ന് രണ്ടു കക്ഷിയായി പിരിഞ്ഞു നിന്നിരുന്ന സഭയിലെ കലാപകലുഷിതമായ അന്തരീക്ഷമായിരുന്നു രണ്ടാമതും എന്നാൽ പ്രധാനവുമായ സംഗതി. കോട്ടയം ദേവലോകം അരമന ചാപ്പലിൽ വെച്ചാണ് പൂർവിക ചടങ്ങുകളോടെ അദ്ദേഹത്തെ മലങ്കര മല്പാനായി സ്ഥാനാരോഹണം ചെയ്യിച്ചത്. ഒരു സുവർണ്ണ മുദ്രയും അബ്രഹാം മല്പാന് പ. ഗീവർഗീസ് ദ്വിതീയൻ ബാവ സമ്മാനിച്ചു.

1987 മാർച്ച് 2-ന് അബ്രഹാം മൽപ്പാൻ അന്തരിച്ചു. തുടർന്ന് 1993 നവംബർ 28-ന് വടവുകോട് വച്ച് പൗരസ്ത്യ കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായുമായ പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ, ഞാർത്താങ്കൽ കോരുതു കത്തനാരെ മലങ്കര മൽപ്പാനായി നിയമിച്ചു. കോനാട്ടു കുടുംബത്തിനു പുറത്തെ രണ്ടാമത്തെ മലങ്കര മൽപ്പാൻ ഇദ്ദേഹമാണ്. 2001 ഡിസംബർ 23-ന് അദ്ദേഹം അന്തരിച്ചതോടെ മലങ്കര മല്പാൻ സ്ഥാനം വീണ്ടും അനാഥമായി.

മലങ്കര മല്പാനെ നിയമിക്കുന്നതിന്റെ മാനദണ്ഡം എന്തായിരുന്നു? 1903 ധനു 21-ലെ സർട്ടിഫിക്കറ്റിൽ ജോസഫ് മാർ ദീവന്നാസ്യോസ് അഞ്ചാമൻ ഇതിനൊരു മറുപടി നൽകുന്നുണ്ടെന്നു കാണാം.

*...ഈ മലങ്കര ഇടവകയിൽ ഉൾപ്പെട്ട സുറിയാനിക്കാരിൽ ആരുടെ പക്കലും ഇത്രത്തോളം സുറിയാനി പുസ്തകങ്ങൾ ഇല്ല. ഇപ്പോൾ ഇവിടെയല്ലാതെ മറ്റെങ്ങും ഇപ്രകാരം സുറിയാനി പഠിക്കുന്ന ശിഷ്യന്മാരുടെ കൂട്ടവും ഇല്ല. ... നമ്മുടെ വാത്സല്യവും ഉദ്ദേശവും തെറ്റാതെ പൂർവ്വന്മാരെക്കാൾ കുടുതൽ അറിവും, സുറിയാനി ഭാഷാജ്ഞാനവും നമ്മുടെ പുത്രനുള്ളതുകൊണ്ടും, സുറിയാനി പുസ്തകങ്ങൾ ആകട്ടെ ഭാഷാജ്ഞാനമാകട്ടെ ഇതിൽ കുടുതലായി ഈ മലങ്കരയിലുള്ള സുറിയാനിക്കാരിൽ ആർക്കും തന്നെ ഇല്ലെന്നു പറവാൻ നാം അധൈര്യപ്പെടുന്നില്ല. അതുകൊണ്ടും നമ്മുടെ മകൻ സമുദായത്തിനും നമുക്കും പലവിധത്തിൽ ഉപകാരപ്രദമായ സ്ഥിതിയിൽ വന്നിരിക്കുന്നതുകൊണ്ടും....... ഈ നമ്മുടെ വാത്സല്യ മകനെ നാം ഹൃദയപൂർവം അനുമോദിക്കുന്നു...*

വൈദീകാഭ്യാസനം മാത്രമായിരുന്നില്ല മലങ്കര മല്പാന്റെ ചുമതല. കാനോൻ, വേദശാസ്ത്രം, കൂദാശകൾ ഇത്യാദി കാര്യങ്ങളിൽ മലങ്കര മെത്രാനും ജനങ്ങൾക്കും ഉണ്ടാകുന്ന സംശയങ്ങൾ ദൂരീകരിക്കുക, സത്യവിശ്വാസത്തെ ഉറപ്പിക്കുക മുതലായ ഭാരമേറിയ ചുമതലകളും മലങ്കര മല്പാന്മാർക്കുണ്ടായിരുന്നു. 1818, 1836 വർഷങ്ങളിൽ മാവേലിക്കരയിൽ സമ്മേളിച്ച മലങ്കര പള്ളിയോഗങ്ങളിൽ യഥാക്രമം കേണൽ മൺറോ, ബിഷപ്പ് ദാനിയേൽ വിത്സൺ എന്നിവരുടെ പ്രോട്ടസ്റ്റന്റ് പരിഷക്കാര നിർദ്ദേശങ്ങളെ വിശദമായി വ്യാഖ്യാനിച്ച് പൊളിച്ചടുക്കി നിരാകരിച്ചതിന്റെ മുഖ്യ കാരണഭൂതൻ കോനാട്ട് അബ്രഹാം മല്പാൻ ഒന്നാമനായിരുന്നു എന്ന് ബ്രിട്ടീഷ് ചരിത്രകാരന്മാർ പോലും സമ്മതിക്കുന്നുണ്ട്. ഇദ്ദേഹത്തെയാണ് ബ്രിട്ടീഷ് മിഷണറിമാരുടെ വാദങ്ങൾക്കെതിരായി *മറിയാം സംശയം കൂടാതെ ദൈവമാതാവെന്നും നിത്യ കന്യകയെന്നും* എല്ലായപ്പോഴും പഠിപ്പിച്ചതിന് പഴയ സെമിനാരിയിൽ നിന്നും അവർ നാടുകടത്തിയത്. 1820-ൽ പഴയ സെമിനാരിയിൽവെച്ച് അദ്ദേഹം പരിഭാഷപ്പെടുത്തിയ നമസ്കാരം-കുർബാനക്രമവും, 1860-വ് എഴുതിയ *മതസംവാദം* എന്ന ചോദ്യോത്തര രൂപത്തിലുള്ള മതബോധന കൃതിയും ഉയർന്ന നിലവാരം പുലർത്തുന്നവയും പഠനാർഹങ്ങളുമാണ്.

1892 മുതലുള്ള *മലങ്കര ഇടവക പത്രിക* പരിശോധിച്ചാൽ, വായനക്കാർ കൂദാശാ-അനുഷ്ഠാന-ആചാരപരമായ വിവിധ ചോദ്യങ്ങൾ ഉന്നയിക്കുന്നതായും ...ഇതിന് *...ബഹു. മലങ്കര മല്പാനച്ചന്മാരിൽ ആരെങ്കിലും മറുപടി തരണമെന്നു* അപേക്ഷിക്കുന്നതായും കാണം. അത്ര പ്രതീക്ഷയും വിശ്വാസവുമായിരുന്നു നസ്രാണികൾക്ക് അക്കാലത്ത് മലങ്കര മല്പാന്മാരെപ്പറ്റി ഉണ്ടായിരുന്നത്. മലങ്കര മല്പാന്മാരായിരുന്ന കോനാട്ട് മാത്തൻ കത്തനാർ, വട്ടശ്ശേരിൽ ഗീവർഗീസ് കത്തനാർ എന്നിവരാണ് ഇവിടെ പരാമർശന വിധേയർ.

*മലങ്കര മല്പാൻ* സ്ഥാനം ലഭിക്കാത്ത ഒരു പ്രഗ്തഭ മല്പാനും പാമ്പാക്കുട കോനാട്ട് കുടുംബത്തിൽ ഉണ്ടായിരുന്നു. അത് പ. പരുമല തിരുമേനി അടക്കം അനേകരുടെ ഗുരുവായിരുന്ന കുഞ്ഞുവർക്കി മല്പാൻ ആയിരുന്നു. ഇദ്ദേഹത്തെ മെത്രാനാക്കണമെന്നു 1856-7 കാലത്ത് കേരളം സന്ദർശിച്ച യെറുശലേമിലെ മാർ ഗ്രീഗോറിയോസ് അബ്ദൽനൂറിനോടും പിന്നീട് യൂയാക്കിം മാർ കൂറിലോസിനോടും പലരും ആവശ്യപ്പെട്ടെങ്കിലും ഇരുവരും ഒഴിഞ്ഞു മാറി എന്ന് ഇടവഴിക്കൽ പീലിപ്പോസ് കത്തനാർ രേഖപ്പെടുത്തുന്നു. 1876-ൽ പ. പത്രോസ് ത്രിതീയൻ പാത്രിയർക്കീസ് ഇദ്ദേഹത്തെ മാർ യൂലിയോസ് എന്ന പേരിൽ മേല്പട്ടക്കാരനായി വാഴിച്ചു തുമ്പമണ്ണിലേയ്ക്കു നിയോഗിച്ചു. എന്നാൽ അത് തന്റെ സുറിയാനി അച്ചടി സംരംഭങ്ങൾക്ക് വിലങ്ങുതടിയാകുമെന്നു കണ്ട് അദ്ദേഹം താമസിയാതെ ഭരണം ഉപേക്ഷിച്ച് പാമ്പാക്കുടയ്ക്കു മടങ്ങി. 1879-ൽ ഇദ്ദേഹം പാമ്പാക്കുട ആരംഭിച്ച *കേരളദീപം പ്രസ്* ആണ് ഇന്ത്യയിലെ ആദ്യത്തെ സുറിയാനി അച്ചുകൂടം. മാത്തൻ മല്പാൻ പിൽക്കാലത്ത് *മാർ യൂലിയോസ് പ്രസ്* എന്ന് പുനർനാമകരണം നടത്തിയ ഈ അച്ചടിശാലയിൽ സുറിയാനി അച്ചടി ആരംഭിച്ചതോടെയാണ് മലങ്കരസഭയുടെ കൂദാശാക്രമങ്ങളുടേയും തക്സാകളുടേയും ക്ഷാമം തീർന്നത്.

2001-ൽ മലങ്കര മല്പാൻ ഞാർത്താങ്കൽ കോരുതു കത്തനാർ അന്തരിച്ച ശേഷം നീണ്ട 23 വർഷങ്ങൾക്കു ശേഷമാണ് കോനാട്ട് ഡോ. ജോൺസ് ഏബ്രഹാം കത്തനാരെ *മലങ്കര മല്പാൻ* സ്ഥാനത്തേക്കു മലങ്കര മെത്രാപ്പോലീത്താ കൂടിയായ പൗരസ്ത്യ കാതോലിക്കാ മോറാൻ മാർ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ത്രിതീയൻ 2024 ഏപ്രിൽ 30-ന് ഉയർത്തുന്നത്. കോനാട്ട് കുടുംബത്തിൽനിന്നും പുറത്തുനിന്നും ഈ സ്ഥാനത്തെത്തിയവർക്കുണ്ടായിരുന്ന കർശനമായ മാനദണ്ഡങ്ങൾക്ക് അനുസരിച്ച് യോഗ്യനെന്നു കണ്ട ജോൺസ് ഏബ്രഹാം കത്തനാർക്ക് *റീശ് കോർഎപ്പസ്ക്കോപ്പാ* എന്ന ബഹുമതിയോടെയാണ് *മലങ്കര മല്പാൻ* സ്ഥാനം മലങ്കര മെത്രാപ്പോലീത്താ നൽകുന്നത്. അതോടെ മലങ്കര സഭയിലെ കശീശാമാരുടെ ഗണത്തിൽ ഏറ്റവും ഉന്നത പദവിയിലാണ് അദ്ദേഹം എത്തിച്ചേരുക.

1818 മുതലെങ്കിലും കോനാട്ട് മല്പാന്മാർ കോട്ടയം പഴയ സെമിനാരിയിലെ അദ്ധ്യാപകർ ആയിരുന്നു എങ്കിലും ആ സ്ഥാപനത്തിന്റെ *റീശ് മൽപ്പാൻ* - പ്രിൻസിപ്പാൾ - ആകാൻ അവസരം ലഭിച്ചത് ഡോ. ജോൺസ് ഏബ്രഹാം കത്തനാർക്കു മാത്രമാണ്.

മലങ്കര മല്പാന്മാരായിരുന്ന കോനാട്ട് കോര യൂഹാനോൻ മല്പാൻ, കോര മാത്തൻ കോർഎപ്പിസ്ക്കോപ്പാ, കോനാട്ട് ഏബ്രഹാം മല്പാൻ രണ്ടാമൻ എന്നിവരെപ്പോലെ മലങ്കര സഭയുടെ വൈദീക ട്രസ്റ്റി സ്ഥാനവും വഹിച്ചിട്ടുള്ള വ്യക്തിയാണ് മലങ്കര മല്പാന്മാരായിരുന്ന കോനാട്ട് ഏബ്രഹാം കത്തനാർ രണ്ടാമന്റെ പുത്രനും, ഞാർത്താങ്കൽ കോരുതു കത്തനാരുടെ ജാമാതാവുമായ കോനാട്ട് ഡോ. ജോൺസ് ഏബ്രഹാം കത്തനാർ. ◆

## ഫാ. ഡോ. ജോൺസ് അബ്രഹാം കോനാട്ട്

പാമ്പാക്കുട സെന്റ് ജോൺസ് വലിയപള്ളി ഇടവകാംഗം. മുൻ വൈദിക ട്രസ്റ്റി കോനാട്ട് അബ്രഹാം മല്പാനച്ചന്റെ മകൻ. ബി.എ. ബിരുദാനന്തരം കോട്ടയം ഓർത്തഡോക്സ് സെമിനാരിയിൽ ചേർന്നു ജി.എസ്.റ്റി. ഡിപ്ലോമായും സെറാമ്പൂർ യൂണിവേഴ്സിറ്റിയിലെ ബി. ഡി. ഡിഗ്രിയും സമ്പാദിച്ചു. പാരീസിലെ ലുവേയ്ൻ യൂണിവേഴ്സിറ്റിയിൽ നിന്നു വേദശാസ്ത്രത്തിൽ ബിരുദാനന്തര പഠനം നടത്തി മാസ്റ്റർ ബിരുദം (M.Th.) കരസ്ഥമാക്കി.

1985 മുതൽ കോട്ടയം ഓർത്തഡോക്സ് വൈദിക സെമിനാരിയിൽ സുറിയാനിയും സഭാചരിത്രവും പഠിപ്പിച്ചു. 2019 മുതൽ 2022 വരെ കോട്ടയം ഓർത്തഡോക്സ് വൈദിക സെമിനാരി പ്രിൻസിപ്പലായിരുന്നു.

സെന്റ് തോമസ് വൈദികസംഘം സെക്രട്ടറി, കോട്ടയം പഴയസെമിനാരി ബർസാർ, കണ്ടനാട് ഭദ്രാസന സെക്രട്ടറി, 'ഫൈയ്ത്ത് ആൻഡ് ഓർഡർ' കമ്മീഷനിൽ സഭാ പ്രതിനിധി, മലങ്കര ഓർത്തഡോക്സ് സഭയുടെ വൈദിക ട്രസ്റ്റി (2007-2017), അഖില മലങ്കര ഓർത്തഡോക്സ് ശുശ്രൂഷക സംഘം ഉപാദ്ധ്യക്ഷൻ എന്നീ നിലകളിൽ സേവനമനുഷ്ഠിച്ചിട്ടുണ്ട്. പാമ്പാക്കുട വലിയപള്ളി വികാരിയാണ്. ചരിത്രപ്രസിദ്ധമായ കോനാട്ട് ഗ്രന്ഥശേഖരത്തിന്റെ ഉടമയാണ്.

2011-ൽ ഫാ. ഡോ. ബി. വർഗ്ഗീസുമായി ചേർന്ന് മലയാളത്തിലെ തന്നെ പ്രഥമവും പ്രശസ്തവുമായ "സുറിയാനിഭാഷാ പ്രവേശിക"യുടെ പരിഷ്കരിച്ച പതിപ്പ് പുറത്തിറക്കി. കോട്ടയം സെന്റ് അപ്രേം എക്യൂമെനിക്കൽ റിസേർച്ച് ഇൻസ്റ്റിട്ട്യൂട്ട് അദ്ധ്യാപകനായും സേവനം അനുഷ്ഠിക്കുന്നു. മലങ്കരസഭാ വക്താവായും പ. കാതോലിക്കാ ബാവായുടെ പ്രിൻസിപ്പൽ സെക്രട്ടറിയായും ഇപ്പോൾ പ്രവർത്തിക്കുന്നു.

ഗ്രന്ഥങ്ങൾ: നേർവഴിയിൽ, സ്റൂഗിലെ മാർ യാക്കൂബ്, മാർ യാക്കൂബിന്റെ തക്സാ: അനുഷ്ഠാനങ്ങളും വ്യാഖ്യാനങ്ങളും.




മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ
MALANKARA ORTHODOX SYRIAN CHURCH




വചനതീർത്ഥം

# പുതുഞായറാഴ്ചയ്ക്ക് ശേഷം മൂന്നാം ഞായർ

## (വി. ലൂക്കോസ് 24:13–35)

### ഫാ. ജെറിൻ ജോൺ അടൂർ



നമ്മുടെ കർത്താവിന്റെ ഉത്ഥാനത്തിനു ശേഷം നടന്ന സംഭവങ്ങളിൽ പ്രധാനമായ "എമ്മാവൂസിലേക്ക് പോയ ശിഷ്യന്മാരുടെ യാത്ര"യാണ് ഇന്നത്തെ നമ്മുടെ മുഖ്യ വിചിന്തന വിഷയം. യറുശലേമിൽ നിന്ന് എമ്മാവൂസിലേയ്ക്ക് ഏകദേശം 12 കിലോമീറ്റർ അകലം ഉണ്ടായിരുന്നു. യറുശലേമിൽ നിന്ന് എമ്മാവൂസിലേയ്ക്ക് പോയ ശിഷ്യന്മാർ ദുഃഖിതനായിരുന്നു. അവർ സംസാരിച്ചും സംവദിച്ചുംകൊണ്ടിരുന്നു. അവരുടെ ദുഃഖത്തിന്റെ കാരണവും, സംവാദത്തിന്റെ മുഖ്യ വിഷയവും ഒന്നുതന്നെയാണ്. അവർ ഇത്രയും കാലം നേതാവായി, നായകനായി ആദരിച്ചിരുന്ന, ദൈവത്തിന്റെയും മനുഷ്യരുടെയും മുമ്പിൽ വാക്കിലും പ്രവർത്തിയിലും ശക്തനായ പ്രവാചകൻ, ഇസ്രായേലിനെ മോചിപ്പിക്കുമെന്ന് പ്രതീക്ഷിച്ചിരുന്ന യേശു ഇതാ ദാരുണമായി ക്രൂശിക്കപ്പെട്ടിരിക്കുന്നു. ഒരു നേതാവ് എന്ന് കരുതിയവൻ കുറ്റവാളിയായി കൊല്ലപ്പെട്ടിരിക്കുന്നു. ശിഷ്യന്മാർ എന്താണോ പ്രതീക്ഷിച്ചിരുന്നത് അതിന് വിപരീതമായി സംഭവിച്ചിരിക്കുന്നു.

അവർ സംസാരിച്ചു കൊണ്ടിരുന്നപ്പോൾ യേശു അവരുടെ അടുത്തെത്തി, അവരോടൊപ്പം നടന്നു, അവരോട് വിവരങ്ങൾ തിരക്കുന്നു. ശിഷ്യന്മാർ യേശുവിനെ തിരിച്ചറിയുന്നില്ല. യേശുവിനെക്കുറിച്ച് അവർക്കുണ്ടായിരുന്ന പ്രതീക്ഷകളും, നിരാശയും, ശൂന്യമായ കല്ലറയെക്കുറിച്ചുമെല്ലാം അവർ പറയുന്നു. യേശുവാകട്ടെ, മോശ മുതൽ പ്രവാചകന്മാരെല്ലാം യേശുവിനെക്കുറിച്ച് പറഞ്ഞതും, വിശുദ്ധ ലിഖിതങ്ങളിൽ എഴുതിയതും എടുത്തുപറഞ്ഞു വ്യാഖ്യാനിക്കുന്നു. യേശുവിന്റെ സംഭാഷണത്തിലെ മുഖ്യപ്രമേയം അവരുടെ തെറ്റിദ്ധാരണ തിരുത്തുക എന്നതാണ്. ശിഷ്യന്മാർ കരുതിയത് ക്രൂശിതനായവൻ ഒരിക്കലും മിശിഹായാകാൻ (രക്ഷകനാകാൻ) സാധിക്കുകയില്ല എന്നാണ്. ഈ തെറ്റിദ്ധാരണയെ യേശു തിരുത്തുകയാണ്. യേശുവിലൂടെ പൂർത്തിയായ ദൈവത്തിന്റെ രക്ഷാകര പദ്ധതിയിൽ സായുധ വിപ്ലവത്തിലൂടെയല്ല, യുദ്ധവിജയത്തിലൂടെയല്ല മറിച്ച് സഹകരണത്തിലൂടെയും, പീഡനത്തിലൂടെയും, ഉത്ഥാനത്തിലൂടെയുമാണെന്ന് യേശു അവരെ പഠിപ്പിക്കുന്നു. അങ്ങനെ അവർ കാത്തിരുന്ന രക്ഷകൻ യേശു തന്നെയാണെന്നും, ദൈവത്തിന്റെ രക്ഷാകര പദ്ധതി യേശുവിലൂടെ പൂർത്തിയായെന്നും യേശു അവരെ ബോധ്യപ്പെടുത്തുന്നു.

ഇനി രണ്ടാം ഘട്ടം ആരംഭിക്കുകയാണ്. ശിഷ്യന്മാരുടെ നിർബന്ധപ്രകാരം അവരോടൊപ്പം താമസിക്കാൻ തയ്യാറായ യേശു ഭക്ഷണത്തിനിരുന്നപ്പോൾ അന്ത്യഅത്താഴ വേളയിൽ ചെയ്തതുപോലെ അപ്പമെടുത്ത് ആശീർവദിച്ച്, മുറിച്ച് അവർക്ക് കൊടുത്തു. അപ്പോൾ അവരുടെ കണ്ണുകൾ തുറക്കപ്പെട്ടു, അവർ യേശുവിനെ തിരിച്ചറിഞ്ഞു. എന്നാൽ യേശു അപ്രത്യക്ഷനായി, അവർ ജറുസലേമിലേക്ക് തിരികെപോയി യേശുവിനെ കണ്ട കാര്യം മറ്റു ശിഷ്യന്മാരുടെ മുൻപിൽ സാക്ഷ്യപ്പെടുത്തുന്നു.

**സർവ്വതും നഷ്ടപ്പെട്ടു എന്ന് കരുതിയവർക്ക് പ്രതീക്ഷയുടെ പാതയായിരുന്നു എമ്മാവൂസ് യാത്ര**

എമ്മാവൂസിലേക്കുള്ള പാത ഒരു പ്രതീകമാണ്. എല്ലാ പ്രതീക്ഷയും കെട്ടടങ്ങി എന്ന് തോന്നുമ്പോൾ നമ്മളും തിരഞ്ഞെടുക്കാറുള്ള ഒരു വഴി. നഷ്ടസ്വപ്നങ്ങളുടെ ഭാണ്ഡവും ചുമന്നുകൊണ്ട് ഇറങ്ങിപ്പുറപ്പെട്ട വീട്ടിലേക്ക് തന്നെ തിരിച്ചു വരുന്ന ഒറ്റയടിപാത. രണ്ടു ശിഷ്യരുടെ ഘനശ്വാസവും നെടുവീർപ്പുകളും ഒപ്പിയെടുത്ത വഴിത്താര. തോറ്റു പോയവരുടെ വഴിയാണത്. ആ വഴിയിലാണ് മുറിവേറ്റവൻ നിഷ്കളങ്കരൂപനായി കൂടെ ചേരുന്നത്. പ്രതീക്ഷ നഷ്ടപ്പെട്ടവരോട് വിജയത്തിന്റെ പ്രത്യയശാസ്ത്രം അവൻ ഓതുന്നില്ല. മറിച്ച് അവരുടെ കൂടെ ചേരുന്നു. അവരുടെ പരാജയ ബോധത്തെ മറികടക്കാൻ സഹായിക്കുന്നു. വചനത്തിലൂടെ അവരുടെ ഹൃദയത്തെ ജ്വലിപ്പിക്കുന്നു. എന്നിട്ടവൻ ഭക്ഷണമേശയിൽ അവരോടൊപ്പം കൂടുന്നു.

പരാജയ നിമിഷത്തിൽ സഹയാത്രികനായി കൂടെ കൂടിയവൻ ഭക്ഷണം മേശയിൽ അപ്പമെടുത്തു വാഴ്ത്തി മുറിച്ച് അവർക്ക് നൽകുന്നു. ഇങ്ങനെയൊക്കെയാണ് ദൈവത്തിന്റെ ഇടപെടൽ. വെളിച്ചമായിരുന്ന സൂര്യൻ നിരാശയുടെ വർണ്ണങ്ങൾ വിതറി അസ്തമിക്കാനൊരുങ്ങുമ്പോഴായിരിക്കാം ദൈവചൈതന്യമുള്ള ഒരാൾ നമ്മുടെ ജീവിതത്തിലേക്ക് കടന്നു വരുക. മുന്നിലേക്കുള്ള വഴി സങ്കടങ്ങളുടെ പെരുങ്കല്ലുകൾ നിറഞ്ഞതാണെങ്കിലും കൂടെ കൂടിയവനിൽ നിന്നുള്ള പ്രതീക്ഷ പകരുന്ന പദങ്ങൾ ജീവന്റെ കനലുകളെ കത്തിക്കുമ്പോൾ ഇന്നലെ അനുഭവിച്ച സങ്കടങ്ങൾക്കും നഷ്ട സ്വപ്നങ്ങൾക്കും ദൈവിക മാനം ലഭിക്കുന്നതായി അനുഭവപ്പെടും. അതും ഉത്ഥാനാനുഭവമാണ്. കൂടെ നടക്കുന്നവൻ പരാജയത്തിന്റെ ചഷകം മട്ടോടു കൂടി കുടിച്ചവനാണ്. കുരിശിൽ കിടന്നുകൊണ്ട് അവഹേളനത്തിന്റെ ജല്പനങ്ങളെ നിസ്സംഗതയോടെ നേരിട്ടവനാണ്. അവനല്ലാതെ ആർക്കാണ് ഇനി നൊമ്പരത്തിന്റെയും പരാജയത്തിന്റെയും ഭാഷ മനസ്സിലാകുക. മരണ വാരിധി വരെ മുറിവുകളെ ശരീരത്തിലും മനസ്സിലും ഏറ്റെടുക്കാൻ ഏതൊരു വിപ്ലവ ജനുസ്സിനും സാധിക്കാം, അതുപോലെ തന്നെ പരാജയത്തെ അതിന്റെ അടിത്തട്ടിൽ ചെന്നു ചുംബിക്കാനും പലർക്കും പറ്റും. അപ്പോഴും പരാജിതർക്ക് പ്രത്യാശയാകാനും മുറിവുകളിൽ ലേപനമായി മാറാനും സാധിച്ചത് ചരിത്രത്തിൽ ഒരേയൊരു വ്യക്തിക്ക് മാത്രമാണ്; ഉത്ഥിതനായ ക്രിസ്തുവിന്.

**നിരാശയുടെ കാലടികൾ ആനന്ദ ചുവടുകളായി മാറുന്ന എമ്മാവൂസ് യാത്ര**

ചില കാര്യങ്ങൾ കാണണമെങ്കിൽ കാഴ്ചപ്പാട് മാറണം. കൂടെ നടന്നവൻ ഹൃദയം ജ്വലിപ്പിച്ചവനാണ് എന്നിട്ടും അവനെ തിരിച്ചറിയുന്നതിന് അപ്പം മുറിക്കലിന്റെ പ്രിസത്തിലൂടെ അവർക്ക് നോക്കേണ്ടി വരുന്നു. മുറിവേറ്റവൻ ഭക്ഷണമേശയിൽ അപ്പമെടുത്തു മുറിച്ചു നൽകിയപ്പോഴാണ് അവരുടെ കണ്ണുകൾ തുറക്കപ്പെട്ടതെന്ന് വേദവാക്യം. കൂടെയുള്ളവരുടെ കണ്ണുകൾ തുറക്കണമെങ്കിൽ സ്വന്തമായുള്ളത് തന്നെ മുറിച്ചു നൽകണം. ഈയൊരു മുറിക്കപ്പെടലിലാണ് സുവിശേഷത്തിന്റെ കേന്ദ്ര സന്ദേശം അടങ്ങിയിരിക്കുന്നത്. മുറിച്ചു നൽകിയാൽ മാത്രമേ നിന്നെ തിരിച്ചറിയാൻ കൂടെയുള്ളവർക്ക് സാധിക്കൂ. അല്ലാത്ത കാലം വരെ നീയൊരു സഹചാരിയായിരിക്കാം, ഹൃദയം ജ്വലിപ്പിക്കുന്നവനായിരിക്കാം, ഒന്നിച്ചു ഭക്ഷണം കഴിക്കുന്നവനായിരിക്കാം. അപ്പോഴെല്ലാം നീ വെറും ഒരു അപരിചിതൻ മാത്രമാണ്. ഉത്ഥിതനല്ല.

മുറിപ്പാടുള്ളവർക്കെ മുറിച്ചു നൽകാൻ സാധിക്കൂ. കുരിശു ചുമന്നവനെ സങ്കട ഭാരങ്ങൾ മനസ്സിലാകൂ. അവനു മാത്രമേ നമ്മുടെ കണ്ണുതുറപ്പിക്കാൻ സാധിക്കൂ. അപ്പോൾ മനസ്സിലാകും നമ്മൾ പോയിക്കൊണ്ടിരിക്കുന്നത് ഇരുളിനെ ലക്ഷ്യമാക്കിയാണെന്നും, പോകേണ്ടത് പ്രകാശ പാതയിലൂടെയാണെന്നും.

കണ്ണു തുറക്കപ്പെട്ടാൽ, തിരിച്ചറിവുണ്ടായാൽ പിന്നെ പുറത്തുള്ള അന്ധകാരം ഒരു വിഷയമേയല്ല. സുവിശേഷം പറയുന്നു; "അവർ അപ്പോൾ തന്നെ എഴുന്നേറ്റ് യരുശലേമിലേക്ക് തിരിച്ചുപോയി" (33). നിരാശയുടെ കാലടികൾ ആനന്ദ ചുവടുകളായി മാറുന്നു. ഇനി രാത്രിയില്ല, ക്ഷീണമില്ല, വഴിയിൽ പതിയിരിക്കുന്ന ശത്രുക്കളുമില്ല. ഉത്ഥിതന്റെ വെളിപ്പെടുത്തലിൽ അവരുടെ ഹൃദയങ്ങൾ ആളിക്കത്തുവാൻ തുടങ്ങിയിരിക്കുന്നു. ഇരുളിനെയും തുളയ്ക്കുന്ന കാഴ്ചശക്തി അവർക്ക് കിട്ടിയിരിക്കുന്നു. ഈ യാത്ര പ്രകാശത്തിലേക്കുള്ള യാത്രയാണ്. ഇത് കിതപ്പില്ലാത്ത കുതിപ്പാണ്. കാരണം ഉത്ഥിതനാണ് അവരുടെ ശ്വാസ നിശ്വാസം.

### ഹൃദയം ജ്വലിച്ചപ്പോൾ ഉത്ഥിതനെ ദർശിച്ച എമ്മാവൂസ് യാത്ര

മൂന്നുവർഷത്തോളം കൂടെ നടന്ന ശിഷ്യന്മാർക്ക് പോലും ഉത്ഥിതനെ തിരിച്ചറിയാൻ സാധിക്കുന്നില്ല. ഒരേ വഴിയിൽ സഞ്ചരിച്ചവരായിരുന്നു അവർ. ഒരേ സ്വപ്നം കണ്ടവരായിരുന്നു അവർ. എന്നിട്ടും കുരിശിലേറിയവൻ തന്നെയാണ് മുറിപ്പാടുകളുമായി മുന്നിൽ നിൽക്കുന്നതെന്ന് വിശ്വസിക്കാൻ അവർക്ക് സാധിക്കുന്നില്ല. ഒരു ഭൂതത്തെയാണോ തങ്ങൾ കാണുന്നതെന്ന് പോലും അവർ ചിന്തിക്കുന്നുണ്ട്. വിശ്വസിക്കുവാനുള്ള ശിഷ്യരുടെ ഈ ബുദ്ധിമുട്ട് തന്നെയാണ് ഉത്ഥാനത്തിന്റെ വലിയ തെളിവും. കാകദൃഷ്ടിയിൽ ഉത്ഥിതൻ ഒരു ദർശനമാകില്ല. എങ്കിലും അവരോട് പോലും അവൻ യാചിക്കുന്നുണ്ട്: “എന്നെ സ്പർശിച്ചു നോക്കുവിൻ. എനിക്കുള്ളതു പോലെ മാംസവും അസ്ഥിയും ഭൂതത്തിന് ഇല്ലല്ലോ” (40). ഭൂതത്തെ സ്നേഹിക്കാൻ ആർക്കു സാധിക്കും! എന്നിട്ടും ഒരു കഷണം വറുത്ത മീനിനു മുന്നിൽ സംശയത്തിന്റെ നിഴലുകൾ മാഞ്ഞു പോകുന്നുണ്ട്.

സ്നേഹം ഹൃദയത്തിൽ നിറവാകുമ്പോൾ യുക്തിക്കതീതമായത് ദർശനമാകും. ഭയവും നിരാശയും സംശയത്തിന്റെ ചുവട്ടിൽ മയങ്ങുവാൻ കൊതിക്കുമ്പോൾ സ്നേഹം ഉണർന്നിരിക്കും. ഉണർവുള്ളവർക്ക് ഉത്ഥിതനെ സ്പർശിക്കാൻ സാധിക്കും. അവരുടെ വിശ്വാസം മന്ദമായിരിക്കില്ല. സകല ഇന്ദ്രിയങ്ങളിലും അവർ ഉത്ഥിതന്റെ സ്നേഹം കൊണ്ട് നിറയ്ക്കും. ആ സ്നേഹം അനിർവചനീയമായ അനുഭവമായതു കൊണ്ടു തന്നെ അലസരായി അവർക്ക് നിൽക്കാൻ സാധിക്കില്ല. അവർ സാക്ഷികളായി മാറും. അങ്ങനെയാണ് ജെറുസലേമിൽ നിന്നാരംഭിച്ച് എല്ലാ ജനതകളോടും ദൈവ സ്നേഹത്തിന്റെയും പാപമോചനത്തിന്റെയും പ്രഘോഷണവുമായി ശിഷ്യന്മാർ ഇറങ്ങിത്തിരിച്ചത്. ഉത്ഥിതൻ അനുഭവമാകുമ്പോൾ സ്നേഹവും ആർദ്രതയും പ്രഘോഷണമാകും. ജീവിതം സാക്ഷ്യവും.





**പഴഞ്ഞി സെന്റ് മേരീസ് കത്തീഡ്രൽ മാനേജ്മെന്റിൽ പ്രവർത്തിക്കുന്ന മാർ ബസ്സേലിയോസ് സ്കൂളിലെ പുതിയ കെ.ജി. കോംപ്ലക്സിന്റെ ശിലാസ്ഥാപനം നടന്നു. ഗീവർഗ്ഗീസ് മാർ യൂലിയോസ് മെത്രാപ്പോലീത്താ ശിലാസ്ഥാപനം നിർവ്വഹിച്ചു.**

Church Calendar

# PREACHING TO THE SAMARITANS

## (THIRD SUNDAY AFTER NEW SUNDAY, John 04:31-38)

**Fr. Sajoie Samuel**



The gospel portion of Third Sunday after New Sunday is taken from St. John 04:31-38. The chapter starts with Jesus conversing with a Samaritan lady while the disciples were out in search of food. The Gospel is a reply to heretics like Marcion, Manes and others who argued that the Old Testament was completely different from the New Testament and had no bearing on each other. But if the apostles were to reap what the prophets sowed, then surely there has to be a connection between them. Verse 39 states that many of the Samaritans believed and turned to the faith.

### I. THE WILL OF GOD IS THE SALVATION OF MAN

When the Samaritan woman accomplishes what Jesus wanted her to do, He feels satiated and is in no need of any physical nourishment. When she is convinced of the identity of Jesus, she rushes back to her kinsmen, and tells them about her visit with the Messiah. When the Samaritans flock to Him, there is a sense of spiritual contentment in Him. This feeling cannot be achieved by satisfying the pangs of hunger. It gives a peep into the spiritual contentment we can provide to God.

The Trinity has a liking for the lost and spiritually deficient believer. Ninety nine sheep are abandoned to track down the sheep that went astray. The joy shared in the finding of the lost coin, far exceeds the cost of it! All efforts are made to track it so that it would lead to further joy and contentment. The guilt of Cain in killing his younger sibling gives way to safeguarding of life. A pinch of remorse in Cain turned the tide in his favor. Jesus keeps apart His harshest of words as a warning to those who are the cause of spiritual decadence in others. It is better to tie a stone around the neck of a perpetrator and sink in the sea than be a stumbling block for others.

### II. HUMAN SALVATION IS DIVINE SUSTENANCE

No parent can see his/her child in pain. In the spiritual realm the pain would be eternal damantion. So the Lord Almighty did something that would make His children have eternal life till the end of the world. God always wanted to gift us something that would show His love towards us. He sent His only Begotten Son to earth so that His children could also be where He was. But for this God gave humans what He did not give to any other living creature : free will. This distinguished us from the other creatures.

Human salvation is undoubtedly a priority for God. So any trace of repentance prompts God to absolve us of our iniquities. The love of God for us is not curtailed by the ways of the world. The people in general saw tax collectors as

traitors who were poisoning their patriotism. But Jesus saw the heart of the publican and with the same poison, upset the poison of the evil one. Just as darkness is expelled by light, so the love of God for us, keeps at bay the evil designs of Satan.

### III. JESUS ACCOMPLISHED WHAT THE PROPHETS BEFORE HIM COULD NOT

The Evangelion portion of this week, reiterates the success of Jesus, a

**The onus is on us to find the Samaritans in our midst. We need to reach out to them who are less loved, frowned upon and are ready to be harvested.**

luxury which the prophets before Him looked ahead for, but could not achieve. No prophet or king (like David) was perfect unlike the Messiah. From His conception to His birth, to His upbringing, ministry, crucifixion and resurrection there was an aura of flawless divinity that singled Him out from His predecessors. He gave to humankind what was the victory over death. The hope He gave us was an everlasting one that engulfed both, those who were born before and after Him.

The immaculate life that Jesus led on earth was a mirror for the apostles who groomed their spiritual life likewise. St. John Chrysostom in his homilies says to the youth of his times, that when they go to the salon, to groom themselves, they have in mind the image of the icon who they want to project themselves as. In the case of the disciples, it forced them to do a rethink as to the glory of Christ when He was amongst them, and how they could replicate it in their life.

### IV. JESUS IS REDIRECTING THE ATTENTION OF THE DISCIPLES FROM PHYSICAL NOURISHMENT TO SPIRITUAL CONTENTMENT

The disciples had left the presence of their Master for a few minutes to provide food for themselves. When they came back with food, Jesus lacked any interest to partake in it. They were surprised to see Him talking to a lady that too a Samaritan. The Samaritans were coming toward Jesus, dressed in robes of white in anticipation of meeting the Savior referred by their kinswoman. Jesus is redirecting the attention of His disciples to the group of people who are in the fringes of the society, who are in need of urgent spiritual harvest.

Jesus is steering their mind from the physical to the spiritual level. It is a paradigm shift from me to we. In St. Matthew chapter 10 Jesus instructs His disciples not to provide themselves with their day to day needs as God would provide the same to them. In Luke 10 :17 Jesus instructs them : Luke 10:7 "And in the same house remain, eating and drinking such things as they give: for the labourer is worthy of his hire. Go not from house to house". The teacher should be provided for their sustenance, so that they can solely focus on the mission at hand to spread the Good News. Just like a horse wears a blinker to focus it's vision to only what lies ahead, similarly, the disciples too are not to divert their attention.

To conclude, the Samaritans were looked down upon with disdain by others. So when they are told about a Savior who will give them spiritual upliftment they rush in hordes to get a glimpse of their Reedemer. The onus is on us to find the Samaritans in our midst. We need to reach out to them who are less loved, frowned upon and are ready to be harvested.

◆




ഞായർ പള്ളിക്കൂടം 200-ാം എപ്പിസോഡ് ആഘോഷത്തിന്റെ പരുമലയിൽ സംഘടിപ്പിച്ച പരിപാടി ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ ഉദ്ഘാടനം ചെയ്യുന്നു.




അഖില മലങ്കര ഓർത്തഡോക്സ് ശുശ്രൂഷക പരിശീലന ക്യാമ്പ് സമാപിച്ചു. സമാപന സമ്മേളനം ഡോ. യൂഹാനോൻ മാർ ദീയസ്കോറോസ് മെത്രാപ്പോലീത്താ ഉദ്ഘാടനം ചെയ്തു. പ്രസിഡന്റ് യൂഹാനോൻ മാർ തേവോദോറോസ് മെത്രാപ്പോലീത്താ അധ്യക്ഷനായിരുന്നു.

## ഡോ. ചെറിയാൻ വർഗീസിന് WHO പുരസ്കാരം



ആരോഗ്യ രംഗത്തെ മികച്ച സേവനം മുൻനിർത്തി ഡോ. ചെറിയാൻ വർഗീസിന് ലോകാരോഗ്യ സംഘടനയുടെ പുരസ്കാരം ലഭിച്ചു. ലോകാരോഗ്യ സംഘടനയുടെ ന്യൂഡൽഹിയിലുള്ള സൗത്ത് ഈസ്റ്റ് ഏഷ്യ റീജിയണൽ ഓഫീസിൽ ഇപ്പോൾ അദ്ദേഹം നോൺ കമ്മ്യൂണിക്കബിൾ ഡിസീസ് വിഭാഗത്തിലെ കോഓർഡിനേറ്റർ ആയി സേവനം അനുഷ്ഠിച്ചു വരികയാണ്. തിരുവനന്തപുരം പട്ടം സ്വദേശിയാണ്.

## പാമ്പാക്കുട യോഗം

11-9-1952: ഇന്നു രാവിലെ മനോരമയിൽ വന്നു പാമ്പാക്കുടയ്ക്ക് ബാവായുടെയും മറ്റും കൂട്ടത്തിൽ പോയി. പത്തു മണിക്ക് ഹൈസ്കൂളിൽ വെച്ച് പ്രചരണയോഗം ആരംഭിച്ചു. ബാവായും റമ്പാച്ചന്മാരും ഉൾപ്പെടെ 10 പേരോളം പ്രസംഗിച്ചു. എല്ലാവർക്കും ഉച്ചഭക്ഷണം അവിടെ ഉണ്ടായിരുന്നു. കോട്ടയത്തു നിന്നും തെക്കൻ പ്രദേശത്തു നിന്നുമായി 8 കാറുകളിലായി 60 പേരോളമുണ്ടായിരുന്നു. കോനാട്ട് അബ്രഹാം മല്പാനച്ചൻ പ്രസംഗിച്ചു. അഞ്ചു മണിക്ക് വലിയപള്ളിയിൽ സ്വീകരിച്ച് ലുത്തീനിയായും കാപ്പിസൽക്കാരവും കഴിഞ്ഞ് തിരിച്ചുപോന്നു.

(കാനം പറപ്പള്ളിത്താഴെ പി. എം. ജേക്കബ് കത്തനാരുടെ ദിനവൃത്താന്ത കുറിപ്പുകളിൽ നിന്നും)




MGOCSM Education Orientation Programme (Pre- SSLC) Inaugurated by Abraham Mar Seraphim.

## ഏക മനസ്സിലും ഏക അഭിപ്രായത്തിലും

“നമ്മുടെ മക്കളെ, നിങ്ങൾ ബുദ്ധിയും സാമർത്ഥ്യവും നല്ല കാര്യങ്ങളിൽ താല്പര്യവും ഉള്ളവരാണ്. എന്നാൽ ഒരു കുറവുണ്ട് എന്നു നാം ചൂണ്ടിക്കാണിച്ചുകൊള്ളട്ടെ. ഇതേപ്പറ്റി നാം മുമ്പിനാലേ നിങ്ങൾക്ക് എഴുതിയിട്ടുള്ളതാണ്. സുറിയാനിക്കാർ അസൂയാലുക്കളും തമ്മിൽ തമ്മിൽ ദ്വേഷിക്കുന്നവരും തങ്ങളുടെ തലവന്മാരെ അനുസരിക്കാത്തവരുമാണെന്ന് ബാർ എബ്രായ പറഞ്ഞിട്ടുണ്ട്. ഈ സ്വഭാവത്തിന്റെ അംശങ്ങൾ ഇപ്പോഴും നമ്മുടെയിടയിൽനിന്നും തീർത്തുമാഞ്ഞുപോയിട്ടില്ല. അതുകൊണ്ടാണ് നമുക്ക് ശരിയായ മേൽഗതി ഉണ്ടാകാത്തത്. ഈ കുറവു തീർത്തും പരിഹരിക്കപ്പെടണം. നിങ്ങൾ നല്ല അനുസരണവും അച്ചടക്കവും പാലിക്കണമെന്ന് നിങ്ങളെ നാം ഓർമ്മിപ്പിക്കുന്നു. വ്യക്തിപരമായ ഇഷ്ടങ്ങളും താല്പര്യങ്ങളും സാധിക്കണം എന്നു വിചാരിക്കാതെ ദൈവേഷ്ടം നടക്കണം എന്നായിരിക്കണം എല്ലായ്പ്പോഴും നിങ്ങളുടെ ഉദ്ദേശ്യം. ഈ നിഷ്ഠ പാലിക്കുമെങ്കിൽ നമ്മുടെ ഇടയിൽ അങ്ങിങ്ങായി കാണപ്പെടുന്ന എല്ലാ അസുഖങ്ങളും അസ്വാസ്ഥ്യങ്ങളും ഇല്ലാതായിക്കൊള്ളും. നമ്മുടെ കർത്താവ് കുരിശിലെ മരണത്തോളം അനുസരണയുള്ളവനായിരുന്നു എന്ന് വി. ഏവൻഗേലിയോനിൽ നാം വായിക്കുന്നു. ‘ഞാൻ എന്റെ ഇഷ്ടമല്ല എന്നെ അയച്ചവന്റെ ഇഷ്ടം ചെയ്‌വാനത്രേ സ്വർഗ്ഗത്തിൽ നിന്നിറങ്ങിവന്നത്’ എന്നു നമ്മുടെ കർത്താവു കല്പിച്ചിട്ടുണ്ടല്ലോ. ‘നിന്റെ ഇഷ്ടം സ്വർഗ്ഗത്തിലെപ്പോലെ ഭൂമിയിലും ചെയ്യപ്പെടേണമെ’ എന്നു പ്രാർത്ഥിപ്പാനാണ് താൻ നമ്മെ പഠിപ്പിച്ചിരിക്കുന്നതും. ഗത്സീമോനിൽ അതിവേദന അനുഭവിച്ചപ്പോഴും ‘പിതാവേ, എന്റെ ഇഷ്ടമല്ല നിന്റെ ഇഷ്ടം നടക്കട്ടെ’ എന്നു കർത്താവ് തന്നെത്താൻ ഭരമേല്പിച്ചുകൊടുക്കുകയാണു ചെയ്തത്. പ്രിയരെ, ഇതാണു താൻ നമുക്കു വെച്ചേച്ചു പോയിരിക്കുന്ന മാതൃക. ഈ മാതൃക നാം പിൻതുടർന്നാൽ നമ്മുടെ ഇടയിലുള്ള എല്ലാ ഛിദ്രവാസനകളും അവസാനിക്കും. ക്രിസ്തീയ ഐക്യം നമ്മെ ഭരിക്കുകയും ചെയ്യും. ‘സഹോദരന്മാരേ നിങ്ങളെല്ലാവരും ഒന്നു തന്നെ സംസാരിക്കുകയും നിങ്ങളുടെ ഇടയിൽ ഭിന്നത ഭവിക്കാതെ ഏക മനസ്സിലും ഏക അഭിപ്രായത്തിലും യോജിച്ചിരിക്കുകയും വേണം’ എന്നു നമ്മുടെ കർത്താവായ യേശുക്രിസ്തുവിന്റെ നാമം ചൊല്ലി വി. പൗലൂസ് അപ്പോസ്തോലൻ കോരിന്ത്യരോടു പറഞ്ഞിട്ടുള്ള അതേ വാക്കുകളാൽതന്നെ നാമും നിങ്ങളെ ഉത്ബോധിപ്പിക്കുന്നു.”

**- പ. ബസ്സേലിയോസ് ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാബാവാ**

(അന്ത്യ കല്പനയിൽ നിന്നും)